# സാംഖ്യകാരികാ

ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

പരിഭാഷകൻ

പുളുക്കോട്ട്. എസ്സ്. അനന്തനാരായണശാസ്ത്രികൾ.


ദേശമംഗലം പ്രസ്സ്

1085

(പകർപ്പവകാശം ടി പ്രസ്സിലേക്കിരിക്കുന്നതാകുന്നു.)

[വില 5 അണ അഞ്ചണമാത്രം]

# അവതാരിക

പുതിയ പുസ്തകങ്ങളിൽ അവതാരിക ചേൎക്കുന്നതു നമ്മുടെ ഇടയിലും ഈയിടയിൽ നടപ്പായിരിക്കുന്നു. എന്നാൽ ഈ അവതാരികയുടെ ഉദ്ദേശം ആ നടപ്പിനെ അനുസരിക്കുകമാത്രമല്ല; ഭാഷാസാഹിത്യത്തിൽ പുതുതായി പ്രവേശിക്കുന്ന സാംഖ്യശാസ്ത്രത്തിന്റെ സ്വഭാവത്തെ വായനക്കാൎക്കു പരിചയപ്പെടുത്തുന്ന ഭാരം പരിഭാഷകന്നുതന്നെ ഇരിക്കുന്നതുകൊണ്ട് ആ ചുമതലയെ ചുരുക്കത്തിലെങ്കിലും നിൎവ്വഹിക്കയാണ് ഇതിന്റെ മുഖ്യോദ്ദേശമെന്നു ഒന്നാമതായി പറഞ്ഞുകൊള്ളുന്നു.

ആൎയ്യന്മാരുടെ പുരാതനസ്വത്തായ ആറു തത്വദൎശനങ്ങളും ലോകപ്രസിദ്ധങ്ങളാണല്ലോ. കപിലമഹൎഷിയാൽ കല്പിതമായ സാംഖ്യദൎശനം അതുകളിൽവെച്ച് ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു. അപാരമായ സംസാരസാഗരത്തിൽ ആണ്ടുകിടക്കുന്ന ജീവജാലത്തിന്നു ആത്മാനാത്മവിവേകംവഴിയായി ആനന്ദത്തെ നല്കുവാൻ പരമകാരുണികനായ ഈശ്വരൻ മഹൎഷികളുടെ ദ്വാരേണ ലഭിച്ച തത്വോപദേശമാകുന്ന ശാസ്ത്രജാലത്തെ പ്രചരിപ്പിച്ചിരിക്കുന്നു.

എല്ലാ തത്വശാസ്ത്രപ്രവൎത്തകന്മാരും ഈശ്വരാംശഭൂതന്മാരാണെന്നിരിക്കിലും സാംഖ്യത്തിന്റെ പിതാവു സാക്ഷാൽ ഈശ്വരൻ തന്നെയാണെന്നുവേണം വിചാരിപ്പാൻ. കൎദ്ദമപ്രജാപതിയിൽനിന്നു ദേവഹൂതിയിൽ അവതരിച്ച കപിലവാസുദേവഭഗവാനാണ സാംഖ്യശാസ്ത്രത്തിന്റെ പ്രവൎത്തകൻ. അതുകൊണ്ടു സാംഖ്യശാസ്ത്രത്തിന്നു കാപിലമെന്നുപേർ സിദ്ധിച്ചിരിക്കുന്നു. ആ മഹാത്മാവു മാതാവിന്നു കൊടുത്ത ഉപദേശങ്ങൾ സാംഖ്യശാസ്ത്രത്തിന്റെ ജീവഭൂതങ്ങളാകുന്നു.

സംഖ്യാ എന്ന ശബ്ദത്തിന്നു ജ്ഞാനം എന്നൎത്ഥമുണ്ട്. ജ്ഞാനപ്രതിപാദകമാകയാൽ കാപിലതന്ത്രത്തിന്നു സാംഖ്യം എന്നു പേർപറയപ്പെട്ടുന്നു. സംഖ്യാ എന്ന വാക്കിന്നു എണ്ണം എന്നൎത്ഥമാകുമ്പോഴും സാംഖ്യം എന്ന പേർ അന്വൎത്ഥമാകുന്നു. എന്തുകൊണ്ടെന്നാൽ സാംഖ്യന്മാർ തത്വങ്ങളെ സംഖ്യകൊണ്ടു പരിച്ഛേദിച്ചിരിക്കുന്നു.

സാംഖ്യദൎശനത്തിന്നു വേദാന്തത്തെക്കാൾ പ്രാചീനതയുണ്ടെന്നുള്ള കാൎയ്യം നിൎവ്വിവാദമാണ്. വേദാന്തപ്രവൎത്തകനായ വ്യാസമഹൎഷി ഭാഗവതത്തിലും ഭാരതത്തിൽ പലേടത്തും സാംഖ്യതത്വത്തെ പ്രതിപാദിച്ചുകാണുന്നു. വ്യാസപ്രണീതമായ ബ്രഹ്മസൂത്രങ്ങളിൽ ഒന്നാമതായി ഖണ്ഡിക്കപ്പെട്ടിട്ടുള്ള പൂൎവ്വപക്ഷി സാംഖ്യനാകുന്നു. അതുകൊണ്ടു സാംഖ്യമതത്തിന്റെ പ്രാചീനതയെപ്പററി പറയുന്നതായാൽ അതു ദൎശനങ്ങളിൽവെച്ചു പ്രഥമമാണെന്നുതന്നെ പറയാം.

സാംഖ്യമതം വേദാനുസാരിയായിട്ടുള്ളതുതന്നെയാണ്. സാംഖ്യന്മാർ ആഗമപ്രാമാണ്യത്തെ കൈക്കൊള്ളുന്നുണ്ട്. അവരുടെ മതത്തിൽ പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നീ മൂന്നുകളും പ്രമാണങ്ങളാകുന്നു. "അജാമേകാം ലോഹിതശുക്ലകൃഷ്ണാം" എന്നു തുടങ്ങിയുള്ള ശ്രുതിവാക്യം അവരുടെ സിദ്ധാന്തങ്ങൾക്കടിസ്ഥാനമായിരിക്കുന്നു. എന്നാൽ അവർ വേദാന്തികളെപ്പോലെ ആത്മൈകത്വത്തെ സ്വീകരിച്ചിട്ടില്ല. ഓരോശരീരത്തിലും ജീവാത്മാവു വെവ്വേറെയാണെന്നാണു അവരുടെ സിദ്ധാന്തം.

സാംഖ്യത്തിന്നും വേദാന്തത്തിന്നും തമ്മിൽ അല്പമായ വ്യത്യാസമെ ഉള്ളു. ആത്മാവിന്റെ നിൎഗ്ഗുണത്വം, അകൎത്തൃത്വം മുതലായവയെല്ലാം രണ്ടു മതക്കാൎക്കും സമ്മതമാകുന്നു. കാൎയ്യകാരണങ്ങൾ അഭിന്നങ്ങളാണെന്നുള്ള സിദ്ധാന്തവും രണ്ടുമതക്കാരാലും അംഗീകരിക്കപ്പെട്ടിരിക്കുന്നു. പ്രകൃതിക്കു സ്വാതന്ത്ര്യമുണ്ടെന്നുള്ള സാംഖ്യന്മാരുടെ അഭിപ്രായത്തിൽ വേദാന്തികൾ യോജി-

ക്കന്നില്ല. പ്രകൃതിക്ക പുരുഷനെ ആശ്രയിക്കാതെയുള്ള സത്ത യെത്തന്നെ വേദാന്തികഠം നിഷേധിക്കുന്നു. ഇതു അവർ തമ്മി ലുള്ള വലുതായ വിവാദത്തിന്നു വിഷയമായ ഭാഗമാകുന്നു. പുരുഷ നാനാത്വവും വേദാന്തികഠംക്ക സമ്മതമല്ല. ഇങ്ങിനെ ചില അംശങ്ങളിൽമാത്രമെ ഈ രണ്ടു മതങ്ങഠംതമ്മിൽ ഭേദിക്കുന്നുള്ളു. വേദാന്തമതത്തോടു ഏററവും അടുത്തിരിക്കുന്നതു സാംഖ്യമാണ്. അതുകൊണ്ടു അവർ തമ്മിലുള്ള വിവാദവിഷയത്തെ സൂക്ഷ്മമായി ഗ്രഹിപ്പാൻ പ്രയാസമായിത്തീരുന്നു. ശ്രീശങ്കരാചാൎയ്യസ്വാമി കഠം ബ്രഹ്മസൂത്രഭാഷ്യത്തിൽ സാംഖ്യനെ "പ്രധാനമല്ല"നെന്നു പറഞ്ഞിരിക്കുന്നു. സാംഖ്യമതത്തെ ഖണ്ഡിച്ചാൽ മററെല്ലാം ശിഥിലപ്രായമായി എന്നാണ് ആചാൎയ്യസ്വാമികഠം അഭിപ്രാ യപ്പെടുന്നത്.

സാംഖ്യത്തിൽ മററുള്ള ദൎശനങ്ങളിലുള്ളപോലെ അത്ര ഗ്ര ന്ഥങ്ങഠം ഉള്ളതായി കാണുന്നില്ല. ഇതിന്നുള്ളകാരണം ആ മത ത്തിൽ അധികം ആളുകഠംക്ക പ്രതിപത്തിയുണ്ടാവാത്തതുകൊ ണ്ടൊ, ഉണ്ടായിരുന്ന ഗ്രന്ഥങ്ങഠം നശിച്ചുപോയതുകൊണ്ടൊ എന്നു തീരുമാനിപ്പാൻ കഴിയുന്നില്ല. ഭാരതത്തിൽ ശാന്തിപൎവ്വം, ഗീത മുതലായ ഭാഗങ്ങളിൽ സാംഖ്യതത്വങ്ങളെ വിശദമായി പ്രതിപാദിച്ചുകാണുന്നുണ്ട്.

"നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ" (ഭ. ഗീ)

എന്നീ ശ്ലോകാൎദ്ധത്തിൽ സാംഖ്യന്മാരുടെ സൽകാൎയ്യവാദത്തി ന്റെ സത്തു മുഴുവൻ അടങ്ങിയിരിക്കുന്നു. എന്നാൽ ഭാഗവത ത്തിൽ തൃതീയസ്കന്ധത്തിൽ കപിലോപദേശരൂപമായി കാണുന്ന സാംഖ്യം പരിശുദ്ധമായ—കലൎപ്പില്ലാത്ത—സാംഖ്യമാണെന്നു തോന്നുന്നില്ല. അതു വ്യാസമഹൎഷിയുടെ സൃഷ്ടിയായ സാംഖ്യമാ കുന്നു. അതിൽ വേദാന്തവും ഭക്തിശാസ്ത്രവും ഇടകലൎന്നിരിക്കുന്നു.

സാംഖ്യത്തിന്റെ ശരിയായ അറിവിനെത്തരുന്ന ഗ്രന്ഥ

ങ്ങൾ വളരെ കുറവായിരിക്കുന്നു. കപിലമഹൎഷിപ്രണീതമായ സാംഖ്യസൂത്രവും, ഈശ്വരകൃഷ്ണപ്രണീതമായ സാംഖ്യസപ്തതിയും എന്നീ രണ്ടു മൂലഗ്രന്ഥങ്ങൾമാത്രമെ ഇപ്പോൾ പ്രചരിച്ചുവരുന്നുള്ളു. മേൽപ്പറഞ്ഞവയുടെ ഭാഷ്യങ്ങളും വ്യാഖ്യാനങ്ങളുമായിട്ടുള്ള ചില ഗ്രന്ഥങ്ങളും ഇപ്പോൾ നടപ്പുള്ളതായി കാണപ്പെടുന്നു. ഈശ്വരകൃഷ്ണപ്രണീതമായ സാംഖ്യസപ്തതിയെന്ന പ്രസ്തുതഗ്രന്ഥം എഴുപതു കാരികകളടങ്ങിയതാകുന്നു. അതിനെ സാംഖ്യകാരികയെന്നും പറയാറുണ്ടു. സാംഖ്യകാരിക ശ്രീശങ്കരാചാൎയ്യസ്വാമികളുടെ പൂൎവ്വകാലത്തിൽതന്നെ പ്രചാരം സിദ്ധിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ്. ആചാൎയ്യസ്വാമികൾ ബ്രഹ്മസൂത്രഭാഷ്യത്തിൽ ഒരേടത്തു "മൂലപ്രകൃതിരവികൃതിഃ" എന്ന സാംഖ്യകാരികാശ്ലോകത്തെ എടുത്തുപറഞ്ഞുകാണുന്നു. ഈശ്വരകൃഷ്ണസൂരി സാംഖ്യശാസ്ത്രത്തിൽ വേറെ ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുള്ളതായി അറിവില്ല.

സാംഖ്യത്തിലുള്ള ഗ്രന്ഥദാരിദ്ര്യത്തിന്നു കാരണം അതിന്റെനേരെ ജനങ്ങൾക്കുണ്ടായിരുന്ന പ്രതിപത്തിക്കുറവാണെന്നു ചിലർ പറയുന്നു. സാംഖ്യം നിരീശ്വരമതമാണെന്നുള്ള ഒരപവാദം അതിന്നിപ്പോഴുമുണ്ടു. ഇതിന്റെ അടിസ്ഥാനത്തിന്നു എത്രത്തോളം ഉറപ്പുണ്ടെന്നു പരിശോധിച്ചുനോക്കുക. സാംഖ്യന്മാർ രൂപവാനെയൊ സംസാരിയെയൊ ആയ ഈശ്വരനെ സ്വീകരിച്ചിട്ടില്ല. അങ്ങിനെയുള്ള ഈശ്വരന്റെ സത്ഭാവം വേദാന്തമതത്തിലും പാരമാൎത്ഥികമല്ല. വേദാന്തികൾ ജീവാഭിന്നമായ ബ്രഹ്മത്തെ സ്വീകരിച്ചതുകൊണ്ടു സേശ്വരന്മാരായിപ്പോയെങ്കിൽ ജീവനെ സ്വീകരിച്ചിട്ടുള്ള സാംഖ്യന്മാർ എന്തുകൊണ്ടു സേശ്വരന്മാരാകുന്നില്ല? എന്നുതന്നെയല്ല; സാംഖ്യന്മാർ നിരീശ്വരന്മാരാണെങ്കിൽതന്നെ അവരുടെ നിരീശ്വരത്വം ഒരു വിധത്തിലും ലോകത്തിന്നു അനൎത്ഥത്തെ ഉണ്ടാക്കുന്നതല്ല. അവർ ധൎമ്മാധൎമ്മങ്ങളെ വേർതിരിച്ചു ശികരിക്കാത്തവരല്ല. അഹിംസ, സത്യം, ശൌചം മുതലായ ധൎമ്മനിഷ്ഠകളിൽ അവൎക്ക് ആൎയ്യസാമാന്യമായ

അഭിനിവേശം ഉണ്ട. ധൎമ്മം ഒന്നുമാത്രമാണു സത്വശുദ്ധിക്കും ജ്ഞാനത്തിന്നും കാരണമാകുന്നത് എന്ന് അവർ സിദ്ധാന്തിക്കുന്നു. അധൎമ്മം തമോഗുണത്തെ വൎദ്ധിപ്പിക്കയും ജീവനെ അജ്ഞാനമാകുന്ന നരകത്തിൽ തള്ളിവിടുകയും ചെയ്യുന്നുവെന്നും അവർ പറയുന്നു. അതുകൊണ്ടു അവരുടെ മതം സന്മാൎഗ്ഗനിഷ്ഠയെ ഒരു വിധത്തിലും ബാധിക്കുന്നില്ല. നേരെമറിച്ചു അതിനെ പാടുള്ള വിധത്തിലെല്ലാം പ്രബലപ്പെടുത്തുന്നതുമുണ്ട്. അവനവന്റെ ശുഭാശുഭങ്ങളെല്ലാം അവനവങ്കൽ ആയത്തമാണെന്നു പഠിപ്പിക്കുന്ന മതം പുരുഷന്നു എത്രമാത്രം സ്വസഹായപ്രതിപത്തിയേയും സ്വാതന്ത്ര്യബുദ്ധിയേയും ഉണ്ടാക്കുന്നതായിരിക്കുന്നു. ഇങ്ങിനെ ആലോചിക്കുന്നതായാൽ സാംഖ്യശാസ്ത്രത്തിന്റെ മേലുള്ള അപവാദം എത്രയൊ നിസ്സാരമാണെന്ന് എളുപ്പത്തിൽ വെളിപ്പെടുന്നതാണ്.

സാംഖ്യന്മാരുടെ മതപ്രകാരം പുരുഷനും പ്രകൃതിയും അനാദിയാകുന്നു. പുരുഷൻ ചൈതന്യസ്വരൂപനും അസംഗനുമാണ്. പൃഥിവ്യാദിഭൂതങ്ങൾ, ശബ്ദസ്പൎശാദികൾ, അന്തഃകരണം മുതലായ കാൎയ്യജാതങ്ങളെല്ലാം പ്രകൃതിയുടെ പരിണാമമാകുന്നു. പ്രകൃതി, സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങളുടെ സാമ്യാവസ്ഥയാണ്. പ്രകൃതിയുടെ വ്യാപാരമുണ്ടാകുമ്പോൾ ഗുണവൈഷമ്യവും, തന്മൂലേന വിചിത്രങ്ങളായ കാൎയ്യങ്ങളും ഉണ്ടായിവരുന്നു. പ്രകൃതിക്കു സ്വയമായി പ്രവൎത്തിപ്പാൻ ശക്തിയുണ്ട്. പുരുഷൻ പ്രകൃതിധൎമ്മങ്ങളായ കൎത്തൃത്വാദികളെ തങ്കൽ ആരോപിക്കുമ്പോൾ ബദ്ധനാകുന്നു. പ്രകൃതിപുരുഷവിവേകം കൊണ്ട് ആരോപം നിവൎത്തിക്കുമ്പോൾ മുക്തനായിത്തീരുന്നു, മോക്ഷമെന്നതു ദുഃഖത്രയങ്ങളുടെ നിവൃത്തിയാകുന്നു. വിവേകം അനുവൎത്തിച്ചുനില്ക്കുന്നതാകയാൽ ഒരിക്കൽ മുക്തനായവന്നു രണ്ടാമതും ബന്ധമുണ്ടാകയില്ല. സത്വശുദ്ധി പ്രകൃതിപുരുഷവിവേകത്തിന്നു കാരണമാകുന്നു. യോഗാഭ്യാസം, സാത്വികവൃത്തി, സത്സഹവാസം മുതലായവ സത്വശുദ്ധിയെ ഉണ്ടാക്കുന്നു. ഇതാണു സാംഖ്യമതത്തിന്റെ സിദ്ധാന്തസാരം. സാംഖ്യന്മാർ പ്രപഞ്ചമിഥ്യാത്വവാദികളല്ല.

സാംഖ്യസിദ്ധാന്തങ്ങളിൽവെച്ചു ഏറ്റവും വിലയേറിയതു അവരുടെ സൽകാൎയ്യവാദമാകുന്നു. ലോകത്തിൽ എല്ലാ വസ്തുക്കളും എല്ലാ സമയത്തും സൂക്ഷ്മരൂപേണ സത്തായിരിക്കുന്നു. ഇല്ലാത്തതു ഉണ്ടാകുന്നില്ല. ഉള്ളതു നശിക്കുന്നതുമില്ല. അവരുടെ മതത്തിൽ ഉണ്ടാകുന്നു എന്നതിന്നു പ്രകാശിക്കുന്നു എന്നും, നശിക്കുന്നു എന്നതിന്നു മറഞ്ഞുപോകുന്നു എന്നും അൎത്ഥമാണ്. ഈ സിദ്ധാന്തത്തെ അവർ വളരെ യുക്തികളെക്കൊണ്ടു സ്ഥാപിച്ചിരിക്കുന്നു. ആകപ്പാടെയുള്ള വസ്തുതത്വവും ശക്തിതത്വവും കൂടുന്നതോ കുറയുന്നതോ ഇല്ലെന്നുള്ള പാശ്ചാത്യശാസ്ത്രസിദ്ധാന്തത്തെ ആൎഷമായ ജ്ഞാനചക്ഷുസ്സ് എത്രയോ പുരാതനകാലത്തുതന്നെ കണ്ടെത്തീട്ടുണ്ടെന്നറിയുന്നതു ഭാരതീയന്മാരായ നമുക്കു എത്രമാത്രം ചാരിതാൎത്ഥ്യത്തെ ഉണ്ടാക്കുന്നു. ഓരോ ദൎശനങ്ങളിലും ഈ മാതിരിയിൽ വിലയേറിയ തത്വനിക്ഷേപങ്ങൾ നിഗൂഢങ്ങളായിരിക്കുന്നുണ്ട്. പക്ഷെ കാലഗതികൊണ്ടു നമുക്കു അവയിൽ വൈമുഖ്യം നേരിടുകയും, അതുകൾ കാനനചന്ദ്രികാപ്രായമായി പരിണമിക്കയും ചെയ്തിരിക്കുന്നു. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പൂൎണ്ണാവസ്ഥ പുരാതനകാലപ്രതിപത്തിക്കൊരു മാൎഗ്ഗദൎശിയായി തീൎന്നിരിക്കുന്നതുകൊണ്ടു കുറച്ചൊരാശ്വാസത്തിന്നിടയുണ്ട്.

ഇനി രണ്ടുവാക്കു പറവാനുള്ളത് എന്റെ തൎജ്ജമയെപ്പററിയാണ്. വിഷയത്തിന്റെ ഗാംഭീൎയ്യംകൊണ്ടും എന്റെ പരിചയക്കുറവിനാലും തൎജ്ജമ വേണ്ടേടത്തോളം സുഗമമായിട്ടില്ലെന്നു ഞാൻ അറിയാതിരിക്കുന്നില്ല. എങ്കിലും പാടുള്ളേടത്തോളം ശ്രമിച്ചിട്ടുണ്ടെന്നുള്ള ചാരിതാൎത്ഥ്യത്തിന്ന് എനിക്കു ധാരാളം അവകാശമുണ്ട്. പാണ്ഡിത്യം പോരായ്കകൊണ്ടോ, "ഗച്ഛതഃ സ്ഖാലിത്യ" ന്യായേനയോ വല്ല തെററുകളും വന്നുപോയിട്ടുണ്ടെങ്കിൽ അതുകളെ മഹാന്മാർ സദയം ചൂണ്ടിക്കാണിച്ചുതരുവാനപേക്ഷിച്ചുകൊണ്ട് എന്റെ ഈ പരിശ്രമഫലത്തെ പൊതുജനങ്ങളുടെ സമക്ഷത്തിൽ സമൎപ്പിച്ചുകൊള്ളുന്നു. പരിഭാഷകൻ.

# ശ്രീഃ

ദുഃഖത്രയാഭിഘാതാജ്ജിജ്ഞാസാ തദഭിഘാതകേ ഹേതൌ ।
ദൃഷ്ടേ സാപാൎത്ഥാ ചേന്നൈകാന്താത്യന്തതോഽഭാവാൽ ॥൧॥

| | | |
|---|---|---|
| ദുഃഖത്രയാഭിഘാതാൽ | = | ദുഃഖത്രയങ്ങളെക്കൊണ്ടുള്ള ഉപദ്രവം ഹേതുവായിട്ടു് |
| തദഭിഘാതകേ | = | ആ ഉപദ്രവത്തെ ഇല്ലാതാക്കുന്ന |
| ഹേതൌ | = | കാരണത്തിങ്കൽ |
| ജിജ്ഞാസാ | = | ജ്ഞാതുമിച്ഛ ഉണ്ടാകുന്നു. |
| ദൃഷ്ടേ | = | (അതു) ദൃഷ്ടമായിരിക്കുമ്പോൾ |
| സാ | = | ആ ജിജ്ഞാസ |
| അപാൎത്ഥാ ചേൽ | = | നിരൎത്ഥകയാണെന്നു ശങ്കിക്കുന്നതായാൽ |
| ന | = | അങ്ങിനെയല്ല. (കാരണം) |
| ഏകാന്താത്യന്തതഃ അഭാവാൽ | = | (ദൃഷ്ടത്തിൽനിന്നു) ഏകാന്തമായൊ അത്യന്തമായൊ ഉള്ള ദുഃഖനാശം ഉണ്ടാകായ്ക ഹേതുവായിട്ടുതന്നെ. |

താൽപൎയ്യം—സംസാരത്തിങ്കൽ ബന്ധിക്കപ്പെട്ട പ്രാണികൾക്കു മൂന്നുവിധങ്ങളായ ദുഃഖങ്ങൾ ഉണ്ടാകുന്നു. ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൌതികം എന്നു ദുഃഖത്രയത്തിനെ ക്രമമായി വ്യപദേശിക്കുന്നു. അവനവന്റെ ശരീരത്തിൽനിന്നും മനസ്സിന്റെ അസ്വാസ്ഥ്യത്തിൽ നിന്നും ഉണ്ടാകുന്ന ദുഃഖം ആദ്ധ്യാത്മികവും, ഇടി, മിന്നൽ മുതലായ ദൈവികകാരണത്തിൽനിന്നുണ്ടാകുന്ന ദുഃഖം ആധിദൈവികവും, മററുപ്രാണികളിൽനിന്നുണ്ടാകുന്ന ദുഃഖം ആധിഭൌതികവുമാണ്. ഈ ദുഃഖത്രയത്തിന്റെ നിവൃത്തിക്കായി ഒരുപായം കണ്ടുപിടിച്ചിരിക്കുന്നു. ഔഷധം,

വിഷയാനുഭവം മുതലായവയെക്കൊണ്ടു ആധ്യാത്മികദുഃഖത്തേയും യോഗാഭ്യാസംകൊണ്ടു മററുള്ള ദുഃഖങ്ങളേയും നിവൎത്തിപ്പിപ്പാൻ കഴിയുന്നതുകൊണ്ടു അതിന്നായി പ്രത്യേകിച്ചു ശ്രമിക്കേണ്ടതില്ലെന്നു ചിലർ ശങ്കിച്ചേക്കാം. അതു ശരിയല്ല. ഔഷധാദികളെക്കൊണ്ടുള്ള ദുഃഖനിവൃത്തിയിൽ തീരുമാനമില്ല. അതു എന്നെന്നേക്കും നിലനില്ക്കുന്നതുമല്ല ഒരിക്കൽ നിവൎത്തിച്ചാൽ പിന്നേയുംഉണ്ടാവുന്നതാണ്. അതുകൊണ്ടു തീരുമാനമുള്ളതും എന്നെന്നേക്കുംനിലനില്ക്കുന്നതുമായ ദുഃഖനിവൃത്തിയുടെ ഉപായത്തെ ആലോചിച്ചറിയേണ്ടിയിരിക്കുന്നു, (1)

ദൃഷ്ടവദാനുശ്രവികഃ സ ഹ്യവിശുദ്ധിക്ഷയാതിശയയുക്തഃ।
തദ്വിപരീതഃ ശ്രേയാൻ വ്യക്താവ്യക്തജ്ഞവിജ്ഞാനാൽ ॥൨॥

| | | |
|---|---|---|
| ആനുശ്രവികഃ | = | കൎമ്മകാണ്ഡോക്തങ്ങളായ കൎമ്മങ്ങൾ |
| ദൃഷ്ടവൽ | = | ദൃഷ്ടങ്ങളെപ്പോലെ തന്നെ. |
| ഹി | = | എന്തുകൊണ്ടെന്നാൽ |
| സഃ | = | അതു |
| അവിശുദ്ധിക്ഷയാതിശയയുക്തഃ | = | അവിശുദ്ധി, ക്ഷയം, അതിശയം ഇതുകളുള്ളതാകുന്നു. |
| തദ്വിപരീതഃ | = | അതുകളിൽനിന്നു വേറെയുള്ളതു |

(1) സാധാരണയായി ശാസ്ത്രാരംഭത്തിൽ ഗ്രന്ഥകാരന്മാർ നാലുസംഗതികളെ പറയേണ്ടതുണ്ട്. അതുകൾ വിഷയം, പ്രയോജനം, സംബന്ധം, അധികാരി എന്നവയാകുന്നു. അതുകളെ അനുബന്ധചതുഷ്ടയം എന്നു പറഞ്ഞുവരുന്നു. ഈ കാരികയിൽ മേല്പറഞ്ഞ അനുബന്ധചതുഷ്ടയത്തെ ഗ്രന്ഥകാരൻ സൂചിപ്പിച്ചിട്ടുണ്ട്, ദുഃഖനിവൃത്ത്യുപായം വിഷയമാണെന്നും അതിന്റെ ജ്ഞാനം പ്രയോജനമാണെന്നും പ്രതിപാദ്യപ്രതിപാദകഭാവം സംബന്ധമാണെന്നും, ആ ഉപായത്തെ അറിവാനാഗ്രഹിക്കുന്നവർ അധികാരികളാണെന്നും സൂചിപ്പിച്ചിരിക്കുന്നു.

ശ്രേയാൻ = ശ്രേയസ്സാകുന്നു

വ്യക്താവ്യക്തജ്ഞവിജ്ഞാനാൽ = അതു വ്യക്തം, അവ്യക്തം ജ്ഞൻ ഇതുകളുടെ ജ്ഞാനത്തിൽനിന്നുണ്ടാകുന്നു.

താൽപര്യം—കർമ്മകാണ്ഡത്തിൽ വിധിക്കപ്പെട്ട യാഗാദികൾ ആത്യന്തികമായ ദുഃഖനിവൃത്തിയേയും സുഖത്തേയും ഉണ്ടാക്കുന്നില്ല. അതുകളും ദൃഷ്ടങ്ങളായ ഔഷധാദികൾപോലെ അല്പസുഖപ്രദങ്ങളാകുന്നു. യാഗങ്ങൾ ഹിംസാപ്രധാനങ്ങളായതുകൊണ്ടു അവക്കു അശുദ്ധിയുണ്ടെന്നുവേണം വിചാരിപ്പാൻ. അതുപോലെ യാഗഫലം നശ്വരവും(1) ആകുന്നു. അതിൻെറ ഫലത്തിന്നു താരതമ്യവും ഉണ്ടു്. എന്നാൽ വേദവിഹിതമായ പ്രാണിവധം പാപമല്ലെന്നും അനിഷ്ടസാധനമല്ലെന്നും ചിലർ വാദിക്കുന്നു. ഇതു ശരിയല്ല. വേദം യാഗങ്ങൾ ഇഷ്ടസാധന(2)ങ്ങളാണെന്നു ബോധിപ്പിക്കുന്നുവെങ്കിലും അവ അനിഷ്ടസാധനങ്ങളല്ലെന്നു പറയുന്നില്ല. ഒരു കർമ്മത്തിൻെറ ഫലം ഇഷ്ടാനിഷ്ടസംമിശ്ര(3)മായി വരുവാൻ യാതൊരു വിരോധവുമില്ല. അതുകൊണ്ടു യാഗത്തിലുള്ള ഹിംസയും അനിഷ്ടഫലത്തെ കൊടുക്കുന്നതുതന്നെയാണ്. ഇത്രയും പറഞ്ഞതുകൊണ്ടു പ്രത്യക്ഷങ്ങളായ ഔഷധാദികളും ശ്രുതിവിഹിതങ്ങളായ യാഗാദികളും ആത്യന്തികദുഃഖനിവൃത്തിയെ ഉണ്ടാക്കുന്നില്ലെന്നു വന്നു.

---

(1) കർമ്മംകൊണ്ടുണ്ടാകുന്നവയെല്ലാം നശിക്കുന്നവയാണെന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. 'യദ്യൽ കാര്യം തത്തദനിത്യം' = ഉണ്ടായതെല്ലാം നശിക്കും എന്ന വ്യാപ്തി എല്ലാടത്തും സംബന്ധിക്കുന്നതാണ്.

(2) വിധിലിങിന്നു ഇഷ്ടസാധനത്വം അർത്ഥമാകയാൽ യാഗത്തെ വിധിക്കുന്ന വചനം ഇഷ്ടസാധനത്വത്തെ അറിയിക്കുന്നു.

(3) 'സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ' എന്നതുടങ്ങിയുള്ള പ്രമാണങ്ങൾ ഈ അഭിപ്രായത്തെ ദൃഢീകരിക്കുന്നു.

എന്നാൽ അങ്ങിനെയുള്ള ദുഃഖനിവൃത്തി എന്തിൽനിന്നുണ്ടാകുന്നു? അതു വ്യക്തങ്ങളായ ആകാശാദികളുടേയും അവ്യക്തമായ പ്രകൃതിയുടേയും ജ്ഞാനസ്വരൂപിയായ പുരുഷന്റേയും സ്വരൂപജ്ഞാനത്തിൽനിന്നു തന്നെ—ആത്മാവിനെ വേർതിരിച്ചറിയുമ്പോൾ രാഗദ്വേഷാദികളും ശരീരാഭിമാനവും ഇല്ലാതാകുന്നു. (1) അപ്പോൾ പ്രവൃത്തിയും ഉണ്ടാകുന്നില്ല. പുരുഷൻ സ്വരൂപാവസ്ഥാനത്തേയും പ്രാപിക്കുന്നു. ആ സ്ഥിതിയിൽ എത്തീട്ടുള്ളവക്ക് യാതൊരു ദുഃഖവും ഇല്ല. അതുകൊണ്ടു പ്രകൃതിപുരുഷന്മാരെ വേർതിരിച്ചറിയിച്ചുതരുന്ന ഈ ദർശനത്തിൽ മോക്ഷേച്ഛുക്കളുടെ പ്രവൃത്തി ഉചിതമായിട്ടുള്ളതാകുന്നു.

പ്രകൃതിമുതലായ തത്വങ്ങളുടെ സ്വരൂപത്തെ പറയുന്നു:—

മൂലപ്രകൃതിരവികൃതിഃ മഹദാദ്യാഃ പ്രകൃതിവികൃതയഃ സപ്ത ।
ഷോഡശകസ്തു വികാരോ ന പ്രകൃതിർന്ന വികൃതിഃ പുരുഷഃ ॥൩॥

| | | |
|---|---|---|
| മൂലപ്രകൃതിഃ | = | ജഗത്തിന്റെ ആദികാരണമായ പ്രകൃതി |
| അവികൃതിഃ | = | ഒന്നിന്റേയും വികാരമല്ല. |
| മഹദാദ്യാഃ | = | മഹൽ മുതലായ |
| സപ്ത | = | ഏഴു തത്വങ്ങൾ |
| പ്രകൃതിവികൃതയഃ | = | പ്രകൃതികളും വികൃതികളുമാകുന്നു. |
| ഷോഡശകഃ തു | = | പതിനാറു തത്വങ്ങളാകട്ടെ |
| വികാരഃ | = | വികൃതിയാകുന്നു. |
| പുരുഷഃ | = | ആത്മാവ് |
| ന പ്രകൃതിഃ | = | പ്രകൃതിയുമല്ല |
| ന വികൃതിഃ | = | വികൃതിയുമല്ല. |

(1) പ്രകൃതിധർമ്മങ്ങളായ രാഗാദികളെ പുരുഷൻ തന്നിൽ ആരോപിക്കുമ്പോൾ സംസാരം ഉണ്ടാകുന്നു. ജപാകുസുമത്തിന്റെ ചുവപ്പ് സ്ഫടികത്തിലെന്നപോലെ പുരുഷനിൽ പ്രകൃതിധർമ്മം തോന്നുന്നു.

താൽപര്യം—ലോകത്തിൽ ഒരു വസ്തുവിൻെറ രൂപാന്തരത്തെ അതിൻെറ വികൃതിയെന്നും ആ വസ്തുവിനെ രൂപാന്തരത്തിൻെറ പ്രകൃതിയെന്നും പറഞ്ഞുവരുന്നു. സ്വർണ്ണം മോതിരത്തിൻെറ പ്രകൃതിയും മോതിരം സ്വർണ്ണത്തിൻെറ വികൃതിയുമാകുന്നു. ലോകത്തിലുള്ള സകലവസ്തുക്കളും അനാദിയായിരിക്കുന്ന പ്രകൃതിയുടെ പരിണാമങ്ങളാണ്. മൂലപ്രകൃതി ഒന്നിൻേറയും പരിണാമമല്ല. (1) മൂലപ്രകൃതിയുടെ വികൃതികളായ മഹത്തത്വം, അഹങ്കാരം, ശബ്ദതന്മാത്രം, (2) സ്പർശതന്മാത്രം, രൂപതന്മാത്രം, രസതന്മാത്രം, ഗന്ധതന്മാത്രം എന്നിവ അന്തഃകരണം ആകാശം മുതലായവയുടെ പ്രകൃതികളാകുന്നതിനാൽ അതുകൾ പ്രകൃതിവികൃതികളാകുന്നു. അഞ്ചു കർമ്മേന്ദ്രിയങ്ങൾ (3) അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ (4) പഞ്ചഭൂതങ്ങൾ (5) മനസ്സ് ഇവ കേവലം വികൃതികളാകുന്നു. എന്നാൽ മറൊരു തത്വത്തിൻെറ പ്രകൃതികളല്ലെന്നു താൽപര്യം. (6) പുരുഷൻ എന്നു പറയപ്പെടുന്ന ആത്മാവു നിർവ്വികാരനാകുന്നു. ഇങ്ങിനെ ഇരുപത്തഞ്ചു തത്വങ്ങൾ കൂടിയതാകുന്നു ഈ പ്രപഞ്ചം.

തത്വങ്ങളുടെ സിദ്ധി പ്രമാണംകൊണ്ടാണ് അതിനാൽ പ്രമാണങ്ങളെ പറയുന്നു:—

---

(1) മൂലപ്രകൃതിക്കും മറൊരു കാർണമുണ്ടെന്നു പറയുന്നതായാൽ അനവസ്ഥാപ്രസംഗം വരുന്നതാണ്.

(2) സൂക്ഷ്മാവസ്ഥയിലിരിക്കുന്ന ഭൂതങ്ങളെ തന്മാത്രങ്ങളെന്നു പറയുന്നു.

(3) വാക്, പാണി, പാദം, പായു, ഉപസ്ഥം എന്നവ.

(4) ത്വക്, ചക്ഷുസ്സ്, ശ്രോത്രം, ജിഹ്വ, ഘ്രാണം എന്നവ.

(5) പൃഥിവീ, അപ്, തേജസ്സ്, വായു, ആകാശം എന്നവ.

(6) പൃഥിവി മുതലായവ സത്വം മുതലായവയുടെ പ്രകൃതിതന്നെയാണ്. എങ്കിലും സാംഖ്യന്മാർ ഗണിച്ചിട്ടുള്ള തത്വത്തിൻെറ പ്രകൃതിയല്ലെന്നു താൽപര്യം.

ദൃഷ്ടമനുമാനമാപ്തവചനഞ്ച സർവ്വപ്രമാണസിദ്ധത്വാൽ ।
ത്രിവിധം പ്രമാണമിഷ്ടം പ്രമേയസിദ്ധിഃ പ്രമാണാദ്ധി ॥൪॥

| | | |
|---|---|---|
| സർവ്വപ്രമാണസിദ്ധത്വാൽ | = | പലപ്രമാതാക്കളും സ്വീകരിച്ചിട്ടുള്ളതുകൊണ്ടു |
| ദൃഷ്ടം | = | പ്രത്യക്ഷവും |
| അനുമാനം | = | അനുമാനവും |
| ആപ്തവചനം ച | = | ആപ്തവാക്യവും ഇങ്ങിനെ |
| ത്രിവിധം | = | മൂന്നുപ്രകാരത്തിലുള്ള |
| പ്രമാണം | = | പ്രമാണങ്ങൾ |
| ഇഷ്ടം | = | സമ്മതിക്കപ്പെട്ടിരിക്കുന്നു. |
| ഹി | = | യാതൊന്നു ഹേതുവായിട്ട് |
| പ്രമേയസിദ്ധിഃ | = | വസ്തുക്കളുടെ സിദ്ധി |
| പ്രമാണാൽ | = | പ്രമാണത്തിൽനിന്നാകുന്നു. |

താൽപര്യം—സാംഖ്യന്മാർ പ്രത്യക്ഷം, അനുമാനം, ആപ്തവാക്യം എന്നു മൂന്നു പ്രമാണങ്ങളെ സ്വീകരിച്ചിരിക്കുന്നു. അതുകളെക്കൊണ്ടുതന്നെ എല്ലാ തത്വങ്ങളും സിദ്ധിക്കുന്നുണ്ട്. സാംഖ്യന്മാർ വേദപ്രാമാണ്യത്തെ സമ്മതിക്കുന്നവരാണെന്നു ഇതുകൊണ്ടു സ്പഷ്ടമായി. ഉപമാനം എന്നൊരു പ്രമാണമുണ്ടെന്നു തർക്കശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു. എന്നാൽ അതൊരു വസ്തുസാധകമല്ലെന്നു അവർതന്നെ സമ്മതിക്കുന്നുണ്ട്. അർത്ഥാപത്തി എന്ന പ്രമാണവും അനുമാനത്തിൽ അന്തർഭവിച്ചതാണ്. തടിയനായ ഒരാൾ പകൽ ഉണ്ണാറില്ലെന്നു പറയുമ്പോൾ രാത്രി ഊണുകഴിക്കാറുണ്ടെന്നൂഹിക്കുന്നതിനേയാണ് അർത്ഥാപത്തി എന്നു പറയുന്നതു. വാസ്തവത്തിൽ ഇതൊരനുമാനംതന്നേയാണ്.

പ്രതിവിഷയാദ്ധ്യവസായോ ദൃഷ്ടം ത്രിവിധമനുമാനമാഖ്യാതമ് ।
തല്ലിംഗലിംഗിപൂർവ്വകമാപ്തശ്രുതിരാപ്തവചനം തു ॥൫॥

| | | |
|---|---|---|
| ദൃഷ്ടം | = | പ്രത്യക്ഷപ്രമാണമെന്നതു |

| | | |
|---|---|---|
| പ്രതിവിഷയാധ്യവസായഃ | = | ഒരോ വിഷയങ്ങളെ അറിയുന്ന ചക്ഷുരാദീന്ദ്രിയങ്ങളാകുന്നു |
| അനുമാനം | = | അനുമാനപ്രമാണം (ഹേതു) |
| ത്രിവിധം | = | മൂന്നുപ്രകാരമായി |
| ആഖ്യാതം | = | പറയപ്പെട്ടിരിക്കുന്നു |
| തൽ | = | അതു (അനുമിതി) |
| ലിംഗലിംഗിപൂർവ്വകം | = | ലിംഗം (ഹേതു) പക്ഷം ഇതുകളുടെ പ്രത്യക്ഷംകൊണ്ടുണ്ടാകുന്നു |
| ആപ്തവചനം തു | = | ആപ്തവചനം എന്നതാകട്ടെ |
| ആപ്തശ്രുതിഃ | = | യഥാർത്ഥത്തെപ്പറയുന്നവർ പറയുന്ന വാക്യമാകുന്നു |

താൽപര്യം—ശബ്ദാദികളായ വിഷയങ്ങളെ സന്നികർഷംകൊണ്ടറിയുന്ന ശ്രോത്രം മുതലായ ആറു ജ്ഞാനേന്ദ്രിയങ്ങളെ പ്രത്യക്ഷപ്രമാണമെന്നും, അതുകളിൽനിന്നുണ്ടാകുന്ന ജ്ഞാനത്തെ പ്രത്യക്ഷാനുഭവമെന്നും പറയുന്നു. ഒരു വസ്തുവിന്റെ പ്രത്യക്ഷജ്ഞാനംകൊണ്ടു അതിനോടുകൂടിയുണ്ടാകുന്ന മറെറാരു വസ്തുവിനെ ഊഹിക്കുന്നതു അനുമാനമാകുന്നു. അനുമാനം മൂന്നുവിധത്തിലുണ്ട്. കാരണങ്ങളെക്കൊണ്ടു കാര്യത്തെയും കാര്യത്തെക്കൊണ്ടു കാരണങ്ങളേയും സഹചാരമുള്ള ഒരു വസ്തുവിനെക്കൊണ്ടു മറെറാന്നിനേയും അനുമാനിക്കാറുണ്ട്. എല്ലാകാരണങ്ങളും തികഞ്ഞാൽ കാര്യം ഉണ്ടായിരിക്കുമെന്നൂഹിക്കാം. കാര്യംകൊണ്ടു കാരണത്തെ അനുമിക്കുന്നതു സധാരണയാകുന്നു. അതുപോലെ രണ്ടുവസ്തുക്കൾക്ക് തമ്മിൽ കാര്യകാരണഭാവമില്ലെങ്കിലും അവ ഒരുമിച്ചിരിക്കുന്നവയാണെന്നുള്ളജ്ഞാനമുള്ളവന് ഒന്നുകൊണ്ടു മറേറതിനെ ഊഹിക്കാം. എല്ലാ അനുമാനങ്ങളിലും പക്ഷം, സാദ്ധ്യം, ഹേതു ഇതുകൾ അപേക്ഷിതങ്ങളാകുന്നു. പർവ്വതം ധൂമവത്താകയാൽ വഹ്നിമത്താണ് എന്നനുമിക്കു

മ്പോൾ പർവ്വതം പക്ഷവും, വഹ്നി സാദ്ധ്യവും, ധൂമം ഹേതുവുമാകുന്നു. എല്ലാ അനുമാനങ്ങളിലും ഹേതുസാദ്ധ്യങ്ങളുടെ വ്യാപ്തിജ്ഞാനം കാരണമാകുന്നു. (1) എവിടെയെല്ലാം ഹേതു ഉണ്ടാകുന്നുവോ അവിടെയെല്ലാം സാദ്ധ്യമുണ്ട് എന്നുള്ള ജ്ഞാനത്തെ വ്യാപ്തിജ്ഞാനമെന്നു പറയുന്നു.

ആപ്ത (2) ന്മാരായ ഋഷികളുടേയും മററും വചനങ്ങളെ ശബ്ദപ്രമാണമെന്നു പറയുന്നു.

സാമാന്യതസ്തുദൃഷ്ടാൽ അതീന്ദ്രിയാണാം പ്രതീതിരനുമാനാൽ ।
തസ്മാദപി ചാസിദ്ധം പരോക്ഷമാപ്താഗമാൽ സിദ്ധം ॥൬॥

| | | |
|---|---|---|
| ദൃഷ്ടാൽ | = | പ്രത്യക്ഷപ്രമാണംകൊണ്ടു |
| സാമാന്യതഃ | = | സാമാന്യങ്ങളായ യോഗ്യപദാർത്ഥങ്ങളുടെ |
| പ്രതീതിഃ | = | ജ്ഞാനം ഉണ്ടാകുന്നു. |
| അനുമാനാൽ | = | അനുമാനംകൊണ്ടു |
| അതീന്ദ്രിയാണാം | = | ഇന്ദ്രിയസന്നികർഷമില്ലാത്ത വസ്തുക്കളുടെ |
| പ്രതീതിഃ | = | ജ്ഞാനം ഉണ്ടാകുന്നു. |
| തസ്മാദപിച | = | അനുമാനത്താലും കൂടി |
| അസിദ്ധം | = | സിദ്ധിക്കാപ്പെടാത്ത |
| പരോക്ഷം | = | അപ്രത്യക്ഷവസ്തു |
| ആപ്താഗമാൽ | = | ആപ്തവാക്യത്തിൽനിന്നു |
| സിദ്ധം | = | സിദ്ധിച്ചിരിക്കുന്നു |

താൽപര്യം—പൃഥിവി മുതലായ പ്രത്യക്ഷയോഗ്യതയുള്ള സാമാന്യ

(1) വ്യാപ്തിയോടു കൂടിയ ഹേതു പക്ഷത്തിങ്കൽ ഉണ്ട് എന്നുള്ള വിശിഷ്ടജ്ഞാനം കൂടി അനുമിതിയിൽ ഒഴിച്ചുകൂടാത്തതാണെന്നു ചിലർ പറയുന്നു. അവർ അതിനെ പരാമർശമെന്നു പറയുന്നു.

(2) ഒരു വസ്തുവിന്റെ സ്വരൂപത്തെ യഥാർത്ഥമായി അറിഞ്ഞിട്ടുള്ളവനും, അന്യന്മാരെ വഞ്ചിക്കാനാഗ്രഹമില്ലാത്തവനുമായ ഒരുവനെ ആപ്തനെന്നു പറയുന്നു. ആപ്തവചനത്തിൽ സന്ദേഹം വന്നാൽ പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ടു തീർച്ചപ്പെടുത്തുക തന്നെ വേണം.

വസ്തുക്കൾ പ്രത്യക്ഷപ്രമാണംകൊണ്ടു സിദ്ധിക്കുന്നു. അതുകളെസാധിപ്പാൻ പ്രമാണാന്തരം ആവശ്യമില്ല. പ്രകൃതി മുതലായ വസ്തുക്കളെ സാംഖ്യന്മാർ അനുമാനംകൊണ്ടു സാധിക്കുന്നു (ഈ അംശത്തിൽ ശ്രുതിയും പ്രമാണമാകുന്നു). എന്നാൽ ശ്രുതിയെ മാത്രം അവലംബിച്ചിട്ടാണു മഹത്തത്വത്തേയും മററും സ്വീകരിച്ചിട്ടുള്ളതു. യാഗം സ്വർഗ്ഗസാധനമാണ് എന്നുതുടങ്ങിയുള്ള അപ്രത്യക്ഷതത്വങ്ങളെ ഗ്രഹിപ്പാൻ ശ്രുതിയല്ലാതെ വേറെ പ്രമാണമില്ലെന്നു അവർ പറയുന്നു.

പ്രകൃതി എന്നൊരു വസ്തു ഉണ്ടെങ്കിൽ അതിനെ എന്തുകൊണ്ടു പ്രത്യക്ഷീകരിപ്പാൻ കഴിയുന്നില്ല? എന്നുള്ള ശങ്കയെ നിവൎത്തിപ്പിപ്പാനായി വാസ്തവത്തിൽ ഉണ്ടാവുന്ന വസ്തുക്കളെ ഗ്രഹിക്കുന്നതിൽ നേരിടുന്ന ചില പ്രതിബന്ധങ്ങളെപ്പറയുന്നു.

അതിദൂരാൽ സാമീപ്യാൽ ഇന്ദ്രിയഘാതാന്മനോനവസ്ഥാനാൽ ।
സൌക്ഷ്മ്യാദ്വ്യവധാനാൽ അഭിഭവാൽ സമാനാഭിഹാരാച്ച ॥

| | | |
|---|---|---|
| അതിദൂരാൽ | = | അത്യന്തദൂരസ്ഥിതികൊണ്ടും, |
| സാമീപ്യാൽ | = | അത്യന്തസമീപസ്ഥിതികൊണ്ടും, |
| ഇന്ദ്രിയഘാതാൽ | = | ഇന്ദ്രിയത്തിൻെറ കേടുകൊണ്ടും, |
| മനോനവസ്ഥാനാൽ | = | മനസ്സിരിക്കായ്കകൊണ്ടും, |
| സൌക്ഷ്മ്യാൽ | = | വസ്തുവിൻെറ സൂക്ഷ്മതകൊണ്ടും, |
| വ്യവധാനാൽ | = | മറവുകൊണ്ടും, |
| അഭിഭവാൽ | = | മറെറാന്നിൻെറ ശക്തിയാൽ ആക്രമിക്കപ്പെടുന്നതുകൊണ്ടും, |
| സമാനാഭിഹാരാൽ ച | = | തുല്യമായ മറെറാന്നിനോടു ചേൎന്നു പോകുന്നതുകൊണ്ടും |
| (വസ്തുനോനുപലബ്ധിഃ | = | (പദാൎത്ഥത്തിൻെറ ഗ്രഹണമില്ലാതാകുന്നു) |

താൽപര്യം—ഒരു സാധനത്തെ പ്രത്യക്ഷംകൊണ്ടു ഗ്രഹിപ്പാൻ ക

ഴിയുന്നില്ലെന്നുവെച്ച് ആ സാധനം ഇല്ലാത്തതാണെന്നു വിചാരിപ്പാൻ പാടില്ല. പ്രത്യക്ഷത്തിനെ ഇല്ലതാക്കുന്ന കാരണങ്ങൾ പലതും ഉണ്ട്. മേല്പോട്ടു പറന്നുപോകുന്ന ഒരു പക്ഷി അതിദൂരത്തിലെത്തുമ്പോൾ അപ്രത്യക്ഷമായി തീരുന്നു. നേത്രേന്ദ്രിയത്തിന്റെ അത്യന്തസമീപത്തിൽ കർപ്പൂരത്തരിയിനേ വെച്ചാൽ കാണ്മാൻകഴിയുന്നില്ല. അതുപോലെ കാചംവന്നിട്ടുള്ള കണ്ണു ഒന്നിനേയും കാണുന്നില്ല. മറ്റൊന്നിൽ മനസ്സിരുത്തിക്കൊണ്ടിരിക്കുമ്പോൾ എന്തുപറഞ്ഞാലും അറിയാറില്ല. അതിസൂക്ഷ്മങ്ങളായ പരമാണുക്കളേയും നാം കാണുന്നില്ല. ചുമരിന്റെ മറുഭാഗത്തുള്ള സാധനങ്ങളേയും കാണ്മാൻ സാധിക്കുന്നില്ല. പകലിൽ ആദിത്യരശ്മികൊണ്ടു അഭിഭൂവിക്കപ്പെട്ട നക്ഷത്രങ്ങളും ദൃശ്യങ്ങളല്ല. പശുവിൻപാലിൽ കുറെ ആട്ടിൻപാലു പകർന്നാൽ അതിനെ വേറെ ഗ്രഹിപ്പാൻ നിവൃത്തിയില്ല. അതുകൊണ്ടു അതിദൂരം മുതലായി സമാനാഭിഹാരം വരേയുള്ളവ ലോകത്തഹേതുക്കൾ പ്രത്യക്ഷത്തെ പ്രതിബന്ധിക്കുന്നുവെന്നു വന്നു.

സൌക്ഷ്മ്യാത്തദനുപലബ്ധിർന്നാഭാവാൽ കാര്യതസ്തദുപലബ്ധേഃ ।
മഹദാദി തച്ച കാര്യം പ്രകൃതിസരൂപം വിരൂപം ച ॥ ൮ ॥

| | | |
|---|---|---|
| തദനുപലബ്ധിഃ | = | പ്രകൃതിമുതലായവയുടെ അപ്രത്യക്ഷം |
| സൌക്ഷ്മ്യാൽ | = | സൂക്ഷ്മതകൊണ്ടാകുന്നു. |
| അഭാവാൽ ന | = | ഇല്ലായ്മകൊണ്ടല്ല. |
| | | (എന്തെന്നാൽ) |
| കാര്യതഃ | = | കാര്യത്തിൽനിന്ന് |
| തദുപലബ്ധേഃ | = | അതുകളുടെ സിദ്ധിയുള്ളതുകൊണ്ടുതന്നെ. |
| തൽ കാര്യം ച | = | ആ കാര്യമാകട്ടെ |
| പ്രകൃതിസരൂപം | = | പ്രകൃതിയോടു സദൃശമായും |
| വിരൂപം ച | = | വിസദൃശമായുമിരിക്കുന്നു. |

മഹദാദി = മഹത്തത്വാദികൾതന്നെ.

താൽപര്യം—പ്രകൃതിമുതലായവയെ പ്രത്യക്ഷമായി കാണാതിരിപ്പാനുള്ള കാരണം അതുകളുടെ അതിസൂക്ഷ്മതയാകുന്നു. അതുകൾ ഇല്ലാത്തവയാണെന്നു പറവാൻ പാടുള്ളതല്ല. ദൃശ്യമായ ഈ പ്രപഞ്ചം അതിന്റെ സൂക്ഷ്മമായ കാരണത്തിൽനിന്നുണ്ടായതാണ്. ആ സൂക്ഷ്മകാരണം പ്രകൃതിയാകുന്നു. പ്രകൃതിയെപ്പററിയും മഹത്തത്വത്തേപ്പററിയും ശ്രുതികളിൽ പ്രതിപാദിച്ചിട്ടുണ്ട്. മറെറാരു തത്വത്തിന്റെ ഉപാദാന(1)മായിരിക്കകനിമിത്തം പ്രകൃതിയോടു സദൃശങ്ങളായ മഹത്തത്വാദികളും, അങ്ങിനെയല്ലായ്കകൊണ്ടു വിസദൃശങ്ങളായ ആകാശാദികളും പ്രകൃതിയുടെ കാര്യങ്ങളാകുന്നു. കാര്യത്തിൽനിന്നു കാരണത്തെ അനുമാനിക്കാ(2)വുന്നതുകൊണ്ടു അനുമാനം പ്രകൃതിയിൽ പ്രമാണമാകുന്നു. എന്നാൽ അതിന്റേയും കാരണമായി മറെറാന്നിനെ സ്വീകരിക്കുന്നതായാൽ അനവസ്ഥവന്നുപോകും. അതുകൊണ്ടു പ്രകൃതി അനാദിയാണെന്നു സാംഖ്യന്മാർ സിദ്ധാന്തിക്കുന്നു.

ലോകത്തിലുള്ള എല്ലാവസ്തുക്കളും സത്താണെന്നു സ്ഥാപിപ്പാനായിത്തുടങ്ങുന്നു:—

അസദകരണാദുപാദാനഗ്രഹണാൽ സർവ്വസംഭവാഭാവാൽ ।
ശക്തസ്യ ശക്യകരണാൽ കാരണഭാവാച്ച സൽ കാര്യം ॥൯॥

അസദകരണാൽ = ഇല്ലാത്തതിനെ ഉണ്ടാക്കുവാൻ കഴി

---

(1) കാര്യം യാതൊന്നിന്റെ പരിണാമമാകുന്നുവൊ അതു ഉപാദാനമെന്നു പറയപ്പെടുന്നു. മണ്ണ് ഘടത്തിന്റെ ഉപാദാനമാകുന്നു. കുലാലൻ, ദണ്ഡം, ചക്രം മുതലായ കാരണങ്ങൾ നിമിത്തകാരണങ്ങളുമാകുന്നു. ഉപാദാനത്തെത്തന്നെയാണ നൈയായികന്മാർ സമവായികാരണമെന്നു പറഞ്ഞുവരുന്നത്.

(2) കാര്യത്തിൽനിന്നു കാരണത്തെ അനുമിക്കുന്നതു സാധാരണയാകുന്നു. എന്നാൽ ഒരു വസ്തുവിന്നുതന്നെ സ്വതന്ത്രങ്ങളായ അനേകം കാരണങ്ങളുണ്ടെങ്കിൽ അവിടെ ഏതെങ്കിലും ഒരു കാരണത്തെമാത്രമെ അനുമിപ്പാൻപാടുള്ളു.

യാത്തതിനാലും,

ഉപാദാനഗ്രഹണാൽ = അതാതിൻെറ ഉപാദാനത്തെ അതാതിന്നായിഗ്രഹിച്ചുവരുന്നതിനാലും,

സൎവ്വസംഭവാഭാവാൽ = എല്ലാവസ്തുക്കളും സംഭവിക്കാത്തതിനാലും

ശക്തസ്യശക്യകരണാൽ=അതാതിനെ ഉണ്ടാക്കുവാനുള്ള ശക്തിയോടുകൂടിയ വസ്തു അതാതിനെമാത്രം ഉണ്ടാക്കുന്നതിനാലും,

കാരണഭാവാച്ച =കാൎയ്യം കാരണസ്വരൂപമായിരിക്കുന്നതിനാലും

കാൎയ്യം =ഉണ്ടാകുന്നവസ്തുക്കൾ

സൽ =എല്ലായ്പോഴും ഉള്ളവയാകുന്നു.

താൽപൎയ്യം—താൎക്കികന്മാർ (1) മൃത്തിൽനിന്നു ഘടമുണ്ടാകുന്നുവെന്നു പറയുന്നു. എന്നാൽ ഉൽപത്തിക്കുമുമ്പെ ഘടം തീരെ അസത്താകുന്നുവെന്നാണ് അവരുടെ മതം. സാംഖ്യന്മാർ നേരെ മറിച്ച് എല്ലാകാൎയ്യങ്ങളും എപ്പോഴും സത്തുക്കളാണു. ഘടം മൃദാകാരമായി ഉൽപത്തിക്കു മുമ്പേയും ഉണ്ടെന്നു പറയുന്നു. അതിന്നുള്ള യുക്തികളെ ഈ കാരികയിൽ സംഗ്രഹിച്ചിരിക്കുന്നു. എന്തെന്നാൽ ഇല്ലാത്ത ഒരു വസ്തുവിനെ ഉണ്ടാക്കുവാൻ ആൎക്കും സാധിക്കയില്ല. ശശശൃംഗത്തെയോ, ആകാശപുഷ്പത്തെയോ ആരും ഉണ്ടാക്കുന്നില്ല.

---

(1) താൎക്കികന്മാരുടെ മതത്തിൽ അവയവവും അവയവിയും തീരെ ഭിന്നമാകുന്നു. തന്തുതന്നെയാണു പടംഎന്നവർ സമ്മതിക്കയില്ല. അവരോടു ഒന്നു ചോദിപ്പാനുണ്ട്. തന്തുവും പടവും വ്യതിരിക്തമാണെങ്കിൽ നാലുപലം തന്തു കൊണ്ടുണ്ടാക്കിയ പടം എന്തുകൊണ്ടു എട്ടുപലം തൂങ്ങുന്നില്ല? തന്തുവിൻെറയും, പടത്തിൻെറയും കനം വെവ്വേറായി കാണേണ്ടതല്ലെ? ഒരു ധാന്യസമൂഹം അവയവാതിരിക്തമല്ലെന്നും, ഘടാദികൾ അവയവാതിരിക്തങ്ങളാണെന്നും വാദിക്കുന്ന അവരുടെ മതം യുക്തിക്കു വളരെ വിരുദ്ധമാണ്.

അതുകൊണ്ടു കാൎയ്യം അത്യന്താസത്തായിരുന്നാൽ അതൊരിക്കലും ഉണ്ടാവാൻ പാടില്ല. പിന്നെ അതാതുകാൎയ്യങ്ങളെ ഉണ്ടാക്കുവാനാഗ്രഹിക്കുന്നവർ അതാതുസാധനങ്ങളെ സമ്പാദിക്കുന്നുവെന്നു നിയതമായികാണപ്പെടുന്നു. മുണ്ടുണ്ടാക്കുവാൻ നൂലിനേയും കുടമുണ്ടാക്കുവാൻ മണ്ണിനേയും എടുക്കുന്നു. ഈ നിയമം കാൎയ്യം കാരണത്രൂപമായതുകൊണ്ടുണ്ടായതാണു. കാൎയ്യത്തിന്നും കാരണത്തിനുമായി എന്തെങ്കിലും സംബന്ധമുണ്ടാകണമെന്നു വരുമ്പോൾ കാൎയ്യം സത്താണെന്നു വരുന്നു. അസത്തായ ഒരു വസ്തുവിന്നു മറ്റൊന്നിനോടു സംബന്ധമുണ്ടാവാൻ പാടുള്ളതല്ലല്ലോ. എന്നുതന്നെയല്ല ലോകത്തിൽ എല്ലാ വസ്തുക്കളും എല്ലാത്തിൽനിന്നുമുണ്ടാകുന്നില്ല. അതുകൊണ്ടു എള്ളിൽ എണ്ണപോലെ കാരണത്തിൽ കാൎയ്യം സൂക്ഷ്മരൂപേണ ഇരിക്കുന്നുണ്ടെന്നു സിദ്ധിക്കുന്നു. ഒരു വസ്തുവിനെ ഉണ്ടാക്കുവാനുള്ള ശക്തിയോടുകൂടിയ സാധനമേ അതിന്റെ കാരണമാകുന്നുള്ളുവെന്നതു് അനുഭവസിദ്ധമാണു്. ഈ ശക്തി കാൎയ്യം കാരണത്തിലിരിക്കുന്നു എന്നതുതന്നെ. കാൎയ്യം കാരണരൂപമായിരിക്കുന്നതും സൎവ്വസമ്മതമാണു്. ഇതിനെ ശ്രുതികളും സ്ഥാപിക്കുന്നുണ്ടു് (1). ഇതിനേത്തന്നെയാണു ഗീതയിൽ "നാസതോ വിദ്യതേ ഭാവഃ നാഭാവോ വിദ്യതേ സതഃ" എന്നതുകൊണ്ടു ഭഗവാൻ പ്രതിപാദിച്ചിട്ടുള്ളതു. കാൎയ്യം സത്താണെങ്കിൽ പുരുഷപ്രയത്നം എന്തിനാണെന്നു ചോദിക്കുമായിരിക്കാം. അതു കാൎയ്യത്തെ ഉണ്ടാക്കുന്നില്ല. കാരണത്തിലോ, കാരണരൂപമായോ ഇരിക്കുന്ന കാൎയ്യത്തെ അഭി

---

(1) വികാരം നാമമാത്രമാണെന്നും പ്രകൃതിതന്നെയാണു സത്യമായിട്ടുള്ളതെന്നും ഛാന്ദോഗ്യോപനിഷത്തിൽ പല ദൃഷ്ടാന്തങ്ങളെക്കൊണ്ടും സ്ഥാപിച്ചിട്ടുണ്ടു്.

വ്യക്തമാക്കുന്നതേ ഉള്ളൂ. ഈ പറഞ്ഞ യുക്തികളെക്കൊണ്ടു സത്കാര്യവാദം സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

ഹേതുമദനിത്യമവ്യാപി സക്രിയമനേകമാശ്രിതം ലിംഗം ।
സാവയവം പരതന്ത്രം വ്യക്തം വിപരീതമവ്യക്തം ॥൧൦॥

| | | |
|---|---|---|
| വ്യക്തം | = | വ്യക്തപദാർത്ഥം |
| ഹേതുമൽ | = | സകാരണവും |
| അനിത്യം | = | തിരോഭാവമുള്ളതും |
| അവ്യാപി | = | എല്ലാദിക്കിലും വ്യാപിക്കാത്തതും |
| സക്രിയം | = | പ്രവേശാദിക്രിയയോടുകൂടിയതും |
| അനേകം | = | അനേകമായിട്ടുള്ളതും |
| ആശ്രിതം | = | മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്നതും |
| ലിംഗം | = | അനുമാപകവും |
| സാവയവം | = | അവയവങ്ങളോടുകൂടിയതും |
| പരതന്ത്രം | = | പരാധീനവും (ആകുന്നു.) |
| അവ്യക്തം | = | അവ്യക്തപദാർത്ഥം |
| വിപരീതം | = | മുൻപറഞ്ഞതിന്റെ വിരുദ്ധസ്വഭാവമുള്ളതുമാണ് |

താൽപര്യം—മഹത്തത്വം തുടങ്ങിയുള്ളവയെ വ്യക്തമെന്നും മൂലപ്രകൃതിയെ അവ്യക്തമെന്നും പറഞ്ഞുവരുന്നു. വ്യക്തപദാർത്ഥം അവ്യക്തത്തിൽനിന്നുണ്ടാകുന്നതിനാൽ സകാരണമാകുന്നു. അവ്യക്തപദാർത്ഥമാകട്ടെ അനാദിയാകുന്നു. മഹത്തത്വാദികൾ നാശമുള്ളവയാണ്. സാംഖ്യമതത്തിൽ നാശം തിരോഭാവസ്വരൂപമാകുന്നു. പ്രകൃതിക്കു തിരോഭാവം ഇല്ല. മഹത്തത്വാദികൾ ചിലദിക്കിൽ മാത്രമുള്ളവ (പരിച്ഛിന്നങ്ങൾ) യാണ്. അവ്യക്തപദാർത്ഥം സർവ്വത്ര വ്യാപിച്ചിരിക്കുന്നു. വ്യക്തപദാർത്ഥത്തിനുള്ളമാതിരിയിൽ

പ്രവേശാദികളായ ക്രിയകൾ (1) അവ്യക്തത്തിന്നില്ല. (അവ്യക്തത്തിന്നു യാതൊരുക്രിയയും ഇല്ലെന്നില്ല. അതു ചലനസ്വഭാവത്തോടു കൂടിയതാണ്) മഹത്തത്വം മുതലായവ ശരീരംതോറും വ്യത്യസ്തങ്ങളായിരിക്കുന്നു. പ്രകൃതി ഏകമാകുന്നു. അവ്യക്തം മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്നു. പ്രകൃതിക്കാശ്രയമില്ല. വ്യക്തം കാര്യമായതുകൊണ്ടു കാരണത്തെ അനുമിപ്പിക്കുന്നു. പ്രകൃതി അങ്ങിനെ ചെയ്യുന്നില്ല. വ്യക്തത്തിന്ന് അവയവവും അന്യാശ്രയവും ഉണ്ട്. അവ്യക്തം നിരവയവവും നിരാശ്രയവുമാണ്. എന്നാൽ മൂലപ്രകൃതിക്കുണ്ടെന്നു പറയപ്പെട്ട സ്വഭാവങ്ങൾ ആത്മാവിന്നുമുണ്ട്. ആത്മാവിന്നും, പ്രകൃതിക്കും തമ്മിലുള്ള വ്യത്യാസമെന്തെന്നാൽ ആത്മാവു നിർഗ്ഗുണനും (2) പ്രകൃതി സഗുണവുമാകുന്നു.

വ്യക്താവ്യക്തങ്ങളുടെ സാധർമ്മ്യത്തെ പറയുന്നു:—

ത്രിഗുണമവിവേകി വിഷയഃ സാമാന്യമചേതനം പ്രസവധർമ്മി ।
വ്യക്തം തഥാ പ്രധാനം തദ്വിപരീതസ്തഥാ ച പുമാൻ ॥൧൧॥

വ്യക്തം = മഹദാദികളും
തഥാ = അപ്രകാരം
പ്രധാനം = പ്രകൃതിയും (ഇവരണ്ടും)

---

(1) മഹത്തത്വം അന്തഃകരണം മുതലായവക്കു ഓരോ സ്ഥൂലശരീരങ്ങളിൽ പ്രവേശം ഉണ്ടാകുന്നുവെന്നതു അനുഭവസിദ്ധമാകുന്നു. ജനനമരണങ്ങൾ എന്നതു ബുദ്ധിതത്വം, അന്തഃകരണം ഇത്യാദികളുടെ സ്ഥൂലദേശപ്രവേശനിർഗ്ഗമനങ്ങൾ മാത്രമാകുന്നു.

(2) സാംഖ്യന്മാർ ആത്മതത്വവിഷയത്തിൽ ഏതാനും അംശങ്ങളിൽ നൈയായികമാർഗ്ഗത്തേയും മററംശങ്ങളിൽ വേദാന്തമതത്തേയും സ്വീകരിച്ചിരിക്കുന്നു. അവർ നൈയായികന്മാരെപ്പോലെ ആത്മാവിന്റെ നാനാത്വത്തെ സ്ഥാപിക്കുന്നു. ആത്മാവിന്റെ സഗുണത്വം എന്ന ഭാഗത്തിൽ അവർ നൈയായികന്മാരോടു യോജിക്കുന്നില്ല. വേദാന്തമതത്തിലെന്നപോലെ അവരുടെ മതത്തിലും ആത്മാവു നിർഗ്ഗുണനും നിഷ്ക്രിയനുമാകുന്നു.

ത്രിഗുണം = സത്വം, രജസ്സ്, തമസ്സ് ഇതുകളോടു കൂടിയതും
അവിവേകി = വിവേകമില്ലാത്തതും,
വിഷയഃ = അനുഭവയോഗ്യവും,
സാമാന്യം = സാധാരണവും,
അചേതനം = ജഡവും,
പ്രസവധർമ്മി = മറ്റൊന്നിനെ ഉൽപാദിപ്പിക്കുന്നതും ആകുന്നു.
പുമാൻ = പുരുഷനാകട്ടെ
തദ്വിപരീതഃ = മുൻപറഞ്ഞ ഭാഗങ്ങളിൽ വ്യക്താവ്യക്തങ്ങളിൽനിന്നു വിരുദ്ധനും,
തഥാ ച = ചില ഭാഗങ്ങളിൽ അതുകളോടു സദൃശനുമാകുന്നു.

താൽപര്യം—പ്രകൃതി സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നുഗുണങ്ങളോടു കൂടിയതാകുന്നു. കാര്യങ്ങൾ കാരണത്തിൽനിന്നു അഭിന്നമായതുകൊണ്ടു പ്രകൃതികാര്യങ്ങളായ മഹദാദികളും ത്രിഗുണങ്ങൾതന്നെ. വിവേകം എന്നു പറയുന്നതു വേർതിരിച്ചറിയുകയാകുന്നു. അതു അചേതനയായ പ്രകൃതിക്കോ അതിന്റെ കാര്യങ്ങൾക്കോ ഇല്ല. പ്രകൃതിയും തൽകാര്യങ്ങളും ആത്മാവിന്നു വിഷയങ്ങളാകുന്നു. ആത്മാവു ജ്ഞാനസ്വരൂപനാണ്. പ്രകൃതി വേശ്യയെപ്പോലെ സർവ്വപുരുഷന്മാൎക്കും സാധാരണമായി അനുഭവിക്കാവുന്നതാണ്. അതു കാര്യാന്തരങ്ങളെ ഉണ്ടാക്കുന്നതുകൊണ്ടു പ്രസവമാകുന്ന ധർമ്മത്തോടു കൂടിയതാകുന്നു. മഹദാദികളും ശരീരം മുതലായ കാര്യങ്ങളെ ജനിപ്പിക്കുന്നു. പുരുഷൻ നിർഗ്ഗുണനും വിവേകമുള്ളവനും ജ്ഞാനസ്വരൂപിയും അസാധാരണനും (പ്രതിശരീരം ഭിന്നനും) മറ്റൊന്നിനെയും ജനിപ്പിക്കാത്തവനും ആകുന്നു. അതുകൊണ്ടു വ്യക്താവ്യ

കങ്ങളിൽനിന്നു വിരോധമുണ്ടെങ്കിലും അനാദിത്വം എന്നംശത്തിൽ പ്രകൃതിയോടും അനേകത്വം എന്നംശത്തിൽ മഹദാദികളോടും സദൃശനാണ്. സാംഖ്യന്മാർ വേദാന്തികളെപ്പോലെ ആത്മൈക്യത്തെ സമ്മതിക്കുന്നില്ല. ഓരോ ശരീരത്തിൽ വെവ്വേറെ ആത്മാവുണ്ടെന്നു അവർ സിദ്ധാന്തിക്കുന്നു. അങ്ങിനേയല്ലെങ്കിൽ ഒരുവന്നു സുഖവും മറ്റൊരുവന്നു ദുഃഖവും ഒരാൾക്കു ബന്ധവും മറ്റൊരാൾക്കു മോക്ഷവും സംഭവിപ്പാൻ വഴിയില്ലെന്നു അവർ വാദിക്കുന്നു. ആത്മനാനാത്വം എന്നംശത്തിൽ അവർ നൈയായികന്മാരെ അനുസരിക്കുന്നു.

പ്രീത്യപ്രീതിവിഷാദാത്മകാഃ പ്രകാശപ്രവൃത്തിനിയമാർത്ഥാഃ ।
അന്യോന്യാഭിഭവാശ്രയജനനമിഥുനവൃത്തയശ്ച ഗുണാഃ ॥ ൧൨ ॥

ഗുണാഃ = ഗുണങ്ങൾ

പ്രീത്യപ്രീതിവിഷാ-
ദാത്മകാഃ = ക്രമേണ പ്രീതി, അപ്രീതി, വിഷാദം ഇതുകളാകുന്ന സ്വരൂപത്തോടുകൂടിയവയും

പ്രകാശപ്രവൃത്തിനിയ-
മാർത്ഥാഃ = പ്രകാശം, പ്രവൃത്തി, നിയമം എന്ന ഫലങ്ങളുള്ളവയും

അന്യോന്യാഭിഭവാശ്രയ
ജനനമിഥുനവൃത്തയഃ ച = അന്യോന്യാക്രമണം, അന്യോന്യാശ്രയം, അന്യോന്യജനനം, മിഥുനീഭാവം എന്ന വൃത്തികളുള്ളവയുമാകുന്നു.

താൽപര്യം—സത്വഗുണം സുഖസ്വരൂപവും, രജോഗുണം ദുഃഖസ്വരൂപവും തമോഗുണം വിഷാദാത്മകവുമാണ്. അതാതു ഗുണങ്ങൾ വർദ്ധിക്കുമ്പോൾ അതാതു സ്വരൂപവും അഭിവ്യക്തമായി വരും. സത്വഗുണം അറിവിനേയും രജസ്സ് പ്ര

വൃത്തിയേയും തമസ്സ ബന്ധത്തേയും ഉണ്ടാക്കും. ഈ ഗുണങ്ങളിൽ ഒന്നു പ്രബലമാകുമ്പോൾ മററു രണ്ടും ക്ഷീണമാകുന്നു. അതുകൊണ്ടു ഇവ അന്യോന്യം ആക്രമിക്കുന്നവയാണ്. എന്നാൽ ഒരുഗുണം തനിച്ച് യാതൊരുകാൎയ്യത്തേയും ഉണ്ടാക്കുന്നില്ലാത്തതിനാൽ അതുകൾക്ക് അന്യോന്യാപേക്ഷയുണ്ട്. ലോകത്തിലുള്ള എല്ലാ വസ്തുക്കളും ത്രിഗുണാത്മകങ്ങളാകയാൽ ഒന്നിനെ ഉണ്ടാക്കുന്നതു മററൊന്നിനേയും അല്പമെങ്കിലും ഉണ്ടാക്കും. ഈ ഗുണങ്ങൾ ഒരു കുടുംബക്കാരെപ്പോലെ യോജിച്ചിരിക്കുന്നവയും ആകുന്നു. ബലത്തിന്നു വ്യത്യാസമുണ്ടെങ്കിലും ഒരുമിച്ചിരിക്കല്ലെന്നില്ല. (1)

**സത്വം ലഘു പ്രകാശകമിഷ്ടമുപഷ്ടംഭകം ചലം ച രജഃ ।**
**ഗുരു വരണകമേവ തമഃ പ്രദീപവച്ചാൎത്ഥതോ വൃത്തിഃ ॥൧൩॥**

| | | |
|---|---|---|
| സത്വം | = | സത്വഗുണം |
| ലഘു | = | ലഘുവായിട്ടും |
| പ്രകാശകം | = | ജ്ഞാനശക്തിയെ ഉണ്ടാക്കുന്നതായിട്ടും |
| ഇഷ്ടം | = | അഭിമതമാകുന്നു |
| രജഃ | = | രജോഗുണം |
| ഉപഷ്ടംഭകം | = | ബന്ധത്തെ ഉണ്ടാക്കുന്നതും, |
| ചലം ച | = | പ്രവൃത്തിഹേതുവും ആകുന്നു. |
| തമഃ | = | തമോഗുണം |
| ഗുരു | = | ഗുരുത്വമുള്ളതും |
| വരണകം | = | ജ്ഞാനശക്തിയെ മറയ്ക്കുന്നതുമാകുന്നു |
| അൎത്ഥതഃ | = | കാൎയ്യങ്ങളിൽ |
| വൃത്തിഃ | = | ഇതുകളുടെ വൎത്തനം |
| പ്രദീപവൽ | = | ദീപത്തിലെന്നപോലെയാണ്. |

(1) ഭഗവദ്ഗീതയിൽ ഗുണത്രയവിഭാഗയോഗാദ്ധ്യായത്തിൽ വിസ്തരിച്ചുപറഞ്ഞിട്ടുള്ള വിഷയങ്ങളെ ഈ കാരികയിൽ സംഗ്രഹിച്ചിരിക്കുന്നു.

താൽപൎയ്യം—സത്വഗുണം ശരീരത്തിന്നും മനസ്സിന്നും ലാഘവത്തേയും ജ്ഞാനശക്തിയേയും ഉണ്ടാക്കുന്നു. രജോഗുണം ബന്ധഹേതുവും എല്ലായ്പോഴും പ്രവൃത്തിയെ ഉണ്ടാക്കുന്നതുമാണ്. തമോഗുണം ശരീരമനസ്സുകൾക്കു ഗൌരവത്തേ ഉണ്ടാക്കുകയും പ്രകാശത്തെ ഇല്ലാതാക്കുകയും ചെയ്യുന്നു. അതാതു ഗുണങ്ങൾ വൎദ്ധിക്കുമ്പോൾ അതാതിന്റെ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെടുന്നതാണ്. എന്നാൽ വിരുദ്ധസ്വഭാവങ്ങളായ മൂന്നു ഗുണം യോജിച്ചിരിക്കുന്നതെങ്ങിനേയെന്നാൽ ദീപത്തിൽ അഗ്നിയും, തൈലവും വത്തിയും യോജിച്ചിരിക്കുന്നപോലെ തന്നെ. അഗ്നി പ്രകാശാത്മകവും തൈലം ചലിക്കുന്നതും വത്തി ഘനപദാൎത്ഥവും ആയതുകൊണ്ടു മൂന്നുഗുണങ്ങളുടേയും ദൃഷ്ടാന്തങ്ങളാകുന്നു.

അവിവേക്യാദിഃ സിദ്ധഃ ത്രൈഗുണ്യാൽ തദ്വിപൎയ്യയാഭാവാൽ ।
കാരണഗുണാത്മകത്വാൽ കാൎയ്യസ്യാവ്യക്തമപി സിദ്ധം ॥ ൧൪ ॥

| | | |
|---|---|---|
| ത്രൈഗുണ്യാൽ | = | ത്രിഗുണത്വം ഹേതുവായിട്ടും, |
| തദ്വിപൎയ്യയാഭാവാൽ | = | അതില്ലാത്തേടത്തു ഇല്ലാതെ കാണുന്നതിനാലും, |
| അവിവേക്യാദിഃ | = | മഹത്തത്വം മുതലായവയുടെ അവിവേകം മുതലായവ |
| സിദ്ധഃ | = | സാധിക്കപ്പെട്ടിരിക്കുന്നു. |
| കാൎയ്യസ്യ | = | കാൎയ്യത്തിന്ന് |
| കാരണഗുണാത്മകത്വാൽ | | കാരണഗുണസ്വരൂപത്വം ഉള്ളതിനാൽ |
| അവ്യക്തമപി | = | ത്രിഗുണാത്മകമായ അവ്യക്തവും |
| സിദ്ധം | = | സിദ്ധിച്ചിരിക്കുന്നു. |

താൽപൎയ്യം—മുൻപറഞ്ഞപ്രകാരം മഹദാദികൾ അവിവേകാദിധൎമ്മമുള്ളവയാണെന്നു അനുമിപ്പാൻ അതുകളുടെ ത്രിഗുണാത്മകത്വം ഹേതുവാകുന്നു. ത്രിഗുണാത്മകങ്ങളായ എ

ല്ലാവസ്തുക്കളും അവിവേകാദിധമ്മമുള്ളവയും, അങ്ങിനെയല്ലാത്ത ആത്മാവു വിവേകിയും ആകയാൽ ഈ ഹേതുവിന്ന് അന്വയവ്യാപ്തിയും വ്യതിരേകവ്യാപ്തിയും ഉണ്ട്. ഹേതു ഉള്ളേടിക്കിലെല്ലാം സാദ്ധ്യമുണ്ടാവുക എന്നതു അന്വയവ്യാപ്തിയും, സാദ്ധ്യമില്ലാത്തേടത്തു ഹേതുവില്ലാതിരിക്കുക എന്നതു വ്യതിരേകവ്യാപ്തിയും ആകുന്നു. ഈ രണ്ടു വ്യാപ്തികളുമുള്ള ഹേതു സദ്ധേതുവായിരിക്കുന്നതാണ്. മഹത്തത്വം അഹംകാരം, തുടങ്ങിയുള്ള വസ്തുക്കൾ നിത്യങ്ങളാണെന്നു വന്നാൽ ആത്മാവിന്ന് ഒരുകാലത്തും മോക്ഷമില്ലെന്നു വരുന്നേക്കും. അതുകൊണ്ടു അതുകൾ ജന്യങ്ങളാണെന്നു സ്വീകരിക്കണം. അതുകൊണ്ടു അതുകളുടെ കാരണമായ പ്രകൃതി സിദ്ധിക്കുന്നു. പ്രകൃതിക്കു മറ്റൊരു കാരണമുണ്ടെന്നു പറയുന്നതായാൽ അനവസ്ഥാപ്രസംഗം വരുന്നതാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിനാലും ശ്രുതിയുടെ അനുഗ്രഹമുള്ളതിനാലും പ്രകൃതി അനാദിയാണെന്നു കല്പിക്കപ്പെട്ടിരിക്കുന്നു. കാരണവും കാൎയ്യവും അഭിന്നസ്വഭാവമായതുകൊണ്ടു മഹദാദികളുടെ ഹേതുവായ പ്രകൃതിയും ത്രിഗുണാത്മികയാണെന്നു വന്നുകൂടുന്നു.

ഭേദാനാം പരിമാണാൽ സമന്വയാൽ ശക്തിതഃ പ്രവൃത്തേശ്ച।
കാരണകാൎയ്യവിഭാഗാൽ അവിഭാഗാദ്വൈശ്വരൂപ്യസ്യ ॥ ൧൫ ॥

| | | |
|---|---|---|
| ഭേദാനാം | = | മഹദാദികളുടെ |
| പരിമാണാൽ | = | പരിച്ഛിന്നത്വംകൊണ്ടും, |
| സമന്വയാൽ | = | ഐകരൂപ്യംകൊണ്ടും, |
| ശക്തിതഃ | = | ശക്തിയോടെ |
| പ്രവൃത്തേശ്ച | = | പ്രവൎത്തിക്കുന്നതുകൊണ്ടും, |
| കാരണകാൎയ്യവിഭാഗാൽ | = | കാരണത്തിൽനിന്ന് കാൎയ്യത്തിന്റെ വിഭാഗംകൊണ്ടും, |
| വൈശ്വരൂപ്യസ്യ | = | ത്രിലോകത്തിന്റെ |

അവിഭാഗാൽ = ലയംഒരു വസ്തുവിലായതുകൊണ്ടും
(കാരണം അവ്യക്തം അസ്തി)= കാരണമായ പ്രകൃതി ഉണ്ട്.
താല്പര്യം—പ്രകൃതിയുണ്ടെന്നുള്ളതിലേക്ക വേറായും യുക്തികളുണ്ട്. മഹദാദിവസ്തുക്കൾ അനേകങ്ങളും പരിച്ഛിന്നങ്ങളുമാകയാൽ ഘടാദികളെപ്പോലെ ജന്യങ്ങളാകുന്നു. അതുകളുടെ ജനകം പ്രകൃതിയാണ്. മഹദാദികൾക്ക് അവിവേകം മുതലായ ധർമ്മങ്ങളെക്കൊണ്ടു സാദൃശ്യമുണ്ടാകയാൽ അതുകൾ ഒരു കാരണത്തിൽനിന്നുണ്ടായവയാണെന്നു വിചാരിപ്പാൻ ന്യായമുണ്ട്. ആ കാരണം തന്നെ പ്രകൃതി. കാൎയ്യങ്ങളെ ജനിപ്പിപ്പാനുള്ള ശക്തിയെ മഹദാദികൾക്ക കൊടുക്കുന്നതും പ്രകൃതിയുടെ വ്യാപാരമാകുന്നു. കാരണത്തിങ്കലുണ്ടായിരുന്ന കാൎയ്യം മാത്രമേ വിഭാഗംകൊണ്ട് അഭിവ്യക്തമാകയുള്ളു. അതുകൊണ്ടു വ്യക്തങ്ങളായ മഹദാദികൾ അവ്യക്തപരിണാമങ്ങളാണെന്നു സിദ്ധിക്കുന്നു. പ്രലയത്തിൽ എല്ലാ വസ്തുക്കളും ഒന്നിൽ ലയിക്കുന്നുവെന്നുള്ള സിദ്ധാന്തവും പ്രകൃതിയെ സാധിപ്പാനനുകൂലിക്കുന്നു.

എന്നാൽ ഏകമായിരിക്കുന്ന അവ്യക്തത്തിൽനിന്നു നാനാരൂപങ്ങളായ കാൎയ്യങ്ങൾ എങ്ങിനെ ഉണ്ടാകുന്നുവെന്നുള്ള ശങ്കയെ സമാധാനിക്കുന്നു:—

കാരണമസ്ത്യവ്യക്തം പ്രവൎത്തതെ ത്രിഗുണതഃ സമുദയാച്ച ।
പരിണാമതഃ സലിലവൽ പ്രതിപ്രതിഗുണാശ്രയവിശേഷാൽ ॥ ൧൬ ॥

കാരണം = പ്രപഞ്ചഹേതുവായ
അവ്യക്തം = പ്രധാനം
അസ്തി = ഉണ്ട്.
(മേലും)
ത്രിഗുണതഃ = മൂന്നുഗുണങ്ങളെക്കൊണ്ടും,
സമുദയാൽ = അതുകളുടെ യോഗംകൊണ്ടും,
പ്രതിപ്രതിഗുണാശ്രയ-

വിശേഷാൽ = ഓരോ ഗുണങ്ങളെ ആശ്രയിക്കുന്നതുകൊണ്ടുള്ള ഭേദംകൊണ്ടും,

സലിലവൽ = ജലംപോലെ

പരിണാമതഃ = പരിണമിക്കുന്നതുകൊണ്ടും

പ്രവർത്തതേ = പ്രവർത്തിക്കുന്നു.

താല്പര്യം—ഏകമായ പ്രധാനം തന്നെ ത്രിഗുണാത്മകമായതുകൊണ്ട കാര്യവൈലക്ഷണ്യം യുക്തമാകുന്നു. കാര്യങ്ങൾക്ക സാമ്യം കാണുവരുന്നതു മൂന്നുഗുണങ്ങളും ഏറാക്കുറെ എല്ലാറ്റിലും ഉണ്ടാകകൊണ്ടാണ്. എന്നാൽ ഒരുഗുണം അധികമാകുമ്പോൾ കാര്യത്തിന്നു പ്രത്യക്ഷമായ വ്യത്യാസം ഉണ്ടായി വരുവാൻ വിരോധമില്ല. ജലം എന്ന വസ്തുതന്നെ നാളികേരത്തിലാകുമ്പോൾ മധുരമായും ചെറുനാരങ്ങയിൽ പുളിയുള്ളതായും കാണപ്പെടുന്നു. അതുപോലെ ഏതെങ്കിലും ഒരു ഗുണാധിക്യംകൊണ്ടുള്ള പരിണാമം മറ്റൊന്നിനേക്കാൾ വ്യത്യസ്തമായിരിക്കുന്നതാകയാൽ പ്രകൃതിയിൽനിന്നു വിവിധപ്രപഞ്ചം ഉണ്ടാകുന്നതിന്നു യാതൊരു അനുപപത്തിയും ഇല്ല.

പുരുഷനെ സാധിക്കുന്നു:—

സംഘാതപരാർത്ഥത്വാൽ ത്രിഗുണാദിവിപര്യയാദധിഷ്ഠാനാൽ ।
പുരുഷോസ്തി ഭോക്തൃഭാവാൽ കൈവല്യാർത്ഥം പ്രവൃത്തേശ്ച ॥൧൭॥

സംഘാതപരാർത്ഥത്വാൽ = പൃഥിവ്യാദിവസ്തുക്കൾ അന്യാർത്ഥമായതിനാലും,

ത്രിഗുണാദിവിപര്യയാൽ = ത്രിഗുണകാര്യങ്ങൾ ഒന്നുമില്ലാത്ത ഒരുവസ്തുവിൻെറ ആവശ്യകതകൊണ്ടും,

അധിഷ്ഠാനാൽ = അധിഷ്ഠാതൃത്വംകൊണ്ടും,

ഭോക്തൃഭാവാൽ = ഉപഭോക്താവിൻെറ അപരിഹരണീയതകൊണ്ടും,

കൈവല്യാൎത്ഥം പ്രവൃത്തേശ്ച = മോക്ഷാൎത്ഥമായി പ്രവൎത്തിച്ചു കാണുന്നതുകൊണ്ടും

പുരുഷോസ്തി = പുരുഷൻ ഉണ്ടെന്നുസിദ്ധിക്കുന്നു.

താൽപൎയ്യം—പൃഥിവ്യാദികളായ അചേതനവസ്തുക്കൾ ഒരു ചേതനന്റെ സുഖാനുഭവത്തിന്നായുള്ളവയാണെന്നു സമ്മതിച്ചേ തീരു. ആ ചേതനനെത്തന്നേയാണ് സാംഖ്യന്മാർ പുരുഷനെന്നു പറയുന്നതു. അതുപോലെ ത്രിഗുണകാൎയ്യങ്ങളിൽ ചിലവ ചിലതുകളിൽമാത്രം വൎത്തിക്കുന്നതായി കാണുന്നു. എന്നാൽ ത്രിഗുണങ്ങൾ ഒന്നുമില്ലാത്ത ഒരു വസ്തുതത്വം ഉണ്ടെന്നു വിചാരിക്കാം. അതു പുരുഷൻതന്നെ. പിന്നെ രഥത്തിന്നു സാരഥിപോലെ പ്രകൃതിക്കൊരധിഷ്ഠാതാവുണ്ടെന്നു വരുമ്പോൾ ആത്മാവു സിദ്ധിക്കുന്നു. ജഡമായിരിക്കുന്ന പ്രകൃതിയെ പ്രകാശിപ്പിക്കുന്നതും ചേതനനായ ആത്മാവിന്റെ സാന്നിദ്ധ്യമാകുന്നു. ശിഷ്ടന്മാർ മോക്ഷത്തിന്നായി പ്രവൎത്തിച്ചുകാണുന്നു. മോക്ഷം പ്രകൃതിക്കാണെന്നു വരുവാൻ ന്യായമില്ല. അതുകൊണ്ടും പുരുഷസത്തയെ തീരുമാനിക്കാം.

പുരുഷൻ പ്രതിശരീരം ഭിന്നനാണെന്നു സ്ഥാപിക്കുന്നു:—

ജന്മമരണകരണാനാം പ്രതിനിയമാദയുഗപൽപ്രവൃത്തേശ്ച ।
പുരുഷബഹുത്വം സിദ്ധം ത്രൈഗുണ്യവിപൎയ്യയാച്ചൈവ ॥ ൧൮ ॥

ജന്മമരണകരണാനാം = ജനനം, മരണം, ഇന്ദ്രിയങ്ങൾ ഇതുകളുടെ

പ്രതിനിയമാൽ = പ്രതിശരീരം വേറെയായിരിക്കുക കൊണ്ടും,

അയുഗപൽപ്രവൃത്തേശ്ച = സമകാലത്തിൽ ഒരേകാൎയ്യത്തിൽ പ്രവൃത്തിയില്ലാത്തതുകൊണ്ടും,

ത്രൈഗുണ്യവിപൎയ്യയാൽ = ത്രിഗുണങ്ങളുടെ വിഷമസ്ഥിതി കൊണ്ടും,

പുരുഷബഹുത്വം = ആത്മനാനാത്വം

സിദ്ധമേവ = സാധിക്കപ്പെട്ടിരിക്കുന്നു.

താൽപര്യം—ജീവാത്മാവ് ഏകനാണെങ്കിൽ ഒരുവനു മരിക്കൽ മരണം, മറ്റൊരുവനു ജനനം, ഒരുവനു സുഖം, മറ്റൊരുവനു ദുഃഖം, എന്നുള്ള നിയമം ഇല്ലാതെയായി പോകും. അപ്രകാരം ഒരേകാലത്തിൽ ഓരോരുത്തൻ ഓരോ കാര്യങ്ങളിൽ പ്രവർത്തിക്കുന്നതിനും ഉപപത്തി വരേണമെങ്കിൽ ജീവഭേദം സ്വീകരിക്കണം. ഒരുവനു സത്വഗുണാഭിവൃദ്ധിയും മറ്റൊരുവനു ഗുണാന്തരാഭിവൃദ്ധിയും കണ്ടുവരുന്നു. ഇതും പുരുഷഭേദത്തെ സാധിക്കുന്നു. പുരുഷഭേദം സ്വീകരിച്ചില്ലെങ്കിൽ ബന്ധമോക്ഷങ്ങളുടെ വ്യവസ്ഥയും ഇല്ലാതാകും. അതുകൊണ്ടു പുരുഷൻ പ്രതിശരീരം ഭിന്നനാകുന്നു (1).

തസ്മാച്ച വിപര്യാസാൽ സിദ്ധം സാക്ഷിത്വമസ്യ പുരുഷസ്യ ।
കൈവല്യം മാദ്ധ്യസ്ഥ്യം ദ്രഷ്ടൃത്വമകർത്തൃഭാവശ്ച ॥ ൧൯ ॥

അസ്യ പുരുഷസ്യ = ഈ പുരുഷനു

തസ്മാദ്വിപര്യാസാൽ = മുമ്പുപറഞ്ഞ വ്യത്യാസങ്ങളുള്ളതുകൊണ്ടു

സാക്ഷിത്വം = സാക്ഷിഭാവവും,

കൈവല്യം = മോക്ഷവും,

മാദ്ധ്യസ്ഥ്യം = മദ്ധ്യസ്ഥന്റെ നിലയും,

അകർത്തൃഭാവശ്ച = കർത്തൃത്വമില്ലായ്മയും

---

(1) അദ്വൈതവാദികളായ വേദാന്തികൾ അന്തഃകരണമാകുന്ന ഉപാധിയുടെ ഭേദംകൊണ്ടു സുഖദുഃഖാദിവൈഷമ്യത്തേയും, ബന്ധമോക്ഷവ്യവസ്ഥയേയും ഉപപാദിക്കുന്നു. ഒരേ സാധനത്തിന്റെ പ്രതിഫലത്തിന്ന് ഉപാധികളുടെ വ്യത്യാസംകൊണ്ടു ഭേദംകണ്ടുവരാറുണ്ട്. അതുകൊണ്ടു ഏകത്വവാദികളുടെ മതവും യുക്തിയെ അനുസരിക്കുന്നുണ്ട്. ഉപനിഷത്തുകളുടെ ആനുകൂല്യം എന്നൊരു മെച്ചംകൂടി ഏകത്വവാദികൾക്കുണ്ട്.

സിദ്ധ്യ = സിദ്ധിക്കുന്നു.

താല്പര്യം—പുരുഷൻ പ്രകൃതിയിൽനിന്നു വ്യത്യസ്തസ്വഭാവനാണെന്നു മുൻ പറഞ്ഞിട്ടുണ്ടല്ലോ. പുരുഷന്നു വേറെ ചില വ്യത്യാസങ്ങൾ കൂടിയുണ്ട്. അവ ചൈതന്യം, മോക്ഷത്തിന്നുള്ള യോഗ്യത, ഉദാസീനഭാവം, കർത്തൃത്വമില്ലായ്മ എന്നിവയാകുന്നു. പ്രവൃത്തികളെല്ലാം പ്രകൃതിധർമ്മമാകുന്നു(1). പുരുഷൻ ഉദാസീനനായി അതുകളെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നുവെന്നേയുള്ളൂ. പ്രകൃതിയുടെ സാന്നിദ്ധ്യത്താൽ പ്രകൃതിധർമ്മങ്ങളും പുരുഷസ്വഭാവവും വേർതിരിച്ചറിവാൻ പാടില്ലാതാകുന്നതുകൊണ്ടു "ഞാൻ ചെയ്യുന്നു" എന്നു തോന്നുന്നു. വാസ്തവത്തിൽ പുരുഷന്നു പ്രവൃത്തിയില്ല. പുരുഷന്നു രാഗം, ദ്വേഷം മുതലായവയും ഇല്ല.

തസ്മാത്തത്സംയോഗാൽ അചേതനം ചേതനാവദിവ ലിംഗം ।
ഗുണകർത്തൃത്വേപി തഥാ കർത്തേവ ഭവത്യുദാസീനഃ ॥ ൨൦ ॥

തസ്മാൽ = അതുകൊണ്ടു
തത്സംയോഗാൽ = പുരുഷസംയോഗംഹേതുവായിട്ടു
അചേതനം = ജഡമായ
ലിംഗം = ബുദ്ധിതത്വം (അന്തഃകരണം)
ചേതനാവദിവ = ചേതനംപോലെയും,
തഥാ = അപ്രകാരം
ഗുണകർത്തൃത്വേപി = കർത്തൃത്വം ബുദ്ധിതത്വത്തിന്നാണെങ്കിലും
ഉദാസീനഃ = തടസ്ഥനായ പുരുഷൻ
കർത്തേവ = കർത്താവിനെപ്പോലെയും
ഭവതി = ഭവിക്കുന്നു.

---

(1) "പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ ।
അഹംകാരവിമൂഢാത്മാ കർത്താഹമിതി മന്യതേ" ॥ എന്നു ഭഗവദ്ഗീതാവാക്യം ആത്മാവിന്റെ അകർത്തൃത്വത്തെ പ്രതിപാദിക്കുന്നു.

താൽപൎയ്യം—കൎത്തൃത്വം ബുദ്ധിതത്വത്തിന്നും, ചൈതന്യം പുരുഷന്നുമാണെങ്കിൽ ഞാൻ ചെയ്യുന്നുവെന്നു, ഞാൻ അറിയുന്നു എന്നുമുള്ള ജ്ഞാനം എങ്ങിനെ ഉണ്ടാകുന്നുവെന്നു ശങ്കിക്കേണ്ട. അതുകൾക്ക അത്യന്തസാമീപ്യമുള്ളതുകൊണ്ടു അതുകളുടെ ധൎമ്മങ്ങളെ വേറെ അറിവാൻകഴിയാതാകുന്നു. ജപാകുസുമത്തിന്റെഅട്ടക്കൽസ്ഫടികത്തെവെച്ചാൽസ്ഫടികം ചുവന്നനിറമുള്ളതായി തോന്നുന്നു. അതുപോലെ ബുദ്ധിതത്വത്തിന്റെ കൎത്തൃത്വം ആത്മാവിൽ തോന്നുന്നു. അല്ലെങ്കിൽ ആത്മാവിന്റെ ചൈതന്യം ബുദ്ധിതത്വത്തിൽ തോന്നുന്നുവെന്നും പറയാം. ഇതിൽ ആദ്യത്തെപക്ഷം ദൃഷ്ടാന്തത്തോടു അധികം യോജിക്കുന്നുണ്ട്. ഇങ്ങിനെ ബുദ്ധിതത്വത്തിന്റെ മററ ധൎമ്മങ്ങളും ആത്മാവിൽ തോന്നുകയാണെന്നാണ് സാംഖ്യസിദ്ധാന്തം.

പുരുഷസ്യ ദൎശനാൎത്ഥം കൈവല്യാൎത്ഥം തഥാ പ്രധാനസ്യ।
പംഗ്വന്ധവദുഭയോരപി സംയോഗസ്തൽകൃതഃ സൎഗ്ഗഃ ॥൨൧॥

| | | |
|---|---|---|
| പംഗ്വന്ധവൽ | = | പംഗു, അന്ധൻ എന്നവരുടെ പോലെ |
| പുരുഷസ്യ | = | പുരുഷൻ(ന്റേയും,) |
| പ്രധാനസ്യ | = | പ്രധാന(ത്തിന്റേയും) |
| ഉഭയോരപി | = | ഈരണ്ടുകളുടേയും |
| സംയോഗഃ | = | സംയോഗം |
| ദൎശനാൎത്ഥം | = | അനുഭവത്തിന്നായിട്ടും |
| കൈവല്യാൎത്ഥം | = | മോക്ഷത്തിന്നായിട്ടുമാകുന്നു. |
| സൎഗ്ഗഃ | = | ലോകസൃഷ്ടി |
| തൽകൃതഃ | = | പ്രകൃതിപുരുഷസംയോഗത്തിൽ നിന്നുണ്ടാകുന്നു. |

താൽപൎയ്യം—ഒരു കുരുടനും മുടവനും ഒരുമിച്ചുകൂടിയാൽ മുടവൻ വഴികാട്ടുകയും കുരുടൻ മുടവനെ എടുത്തുകൊണ്ടുപോകയും

ചെയ്യാൽ അന്യോന്യസഹായംകൊണ്ടു അവർ എത്തേണ്ട ദിക്കിലെത്തുന്നു. അതുപോലെ പ്രകൃതിപുരുഷന്മാർ അന്യോന്യസഹായംകൊണ്ടു കാൎയ്യങ്ങളെ ഉണ്ടാക്കുന്നു. പ്രകൃതിയുടെ പ്രവൃത്തി പുരുഷന്റെ ഭോഗാപവൎഗ്ഗങ്ങളെ ഉണ്ടാക്കുന്നു. പുരുഷൻ പ്രകൃതിയെ പ്രകാശിപ്പിക്കുന്നു. പുരുഷൻ പ്രേരകനാണെന്നും പറയാവുന്നതാണ്. പുരുഷസാന്നിദ്ധ്യം പ്രേരകമാണെന്നു താൽപൎയ്യം.

സൃഷ്ടിക്രമത്തെ പറയുന്നു:—

പ്രകൃതേൎമ്മഹാംസ്തതോഹംകാരസ്തസ്മാദ്ഗണശ്ച ഷോഡശകഃ ।
തസ്മാദപി ഷോഡശകാൽ പഞ്ചഭ്യഃ പഞ്ച ഭൂതാനി ॥൨൨॥

| | | |
|---|---|---|
| പ്രകൃതേഃ | = | പ്രകൃതിയിൽനിന്നു. |
| മഹാൻ | = | മഹത്തത്വവും, |
| തതഃ | = | അതിങ്കൽനിന്നു |
| അഹംകാരഃ | = | അഹംകാരവും, |
| തസ്മാൽ | = | അതിൽനിന്നു |
| ഷോഡശകഃ | = | പതിനാറുവസ്തുക്കളടങ്ങിയ |
| ഗണഃ | = | സമൂഹവും |
| തസ്മാൽ ഷോഡശകാൽ | = | ആ ഷോഡശസമുദായത്തിലുള്ള |
| പഞ്ചഭ്യഃ | = | അഞ്ചുകളിൽനിന്നു |
| പഞ്ച ഭൂതാനി | = | അഞ്ചു മഹാഭൂതങ്ങളും ഉണ്ടാകുന്നു. |

താൽപൎയ്യം—ഒന്നാമതായി പ്രകൃതിയിൽനിന്നു സത്വഗുണപ്രധാനമായ മഹത്തത്വം ഉത്ഭവിക്കുന്നു. ഇതിനെ ബുദ്ധിതത്വം എന്നും പറയാറുണ്ട്. ഇതു പ്രകാശാത്മകവും നിശ്ചയാദിശക്തിയുള്ളതുമാണ്. (1) ഓരോ പുരുഷനു പ്രത്യേകം വെവ്വേറെ ബുദ്ധിതത്വങ്ങളും ഉണ്ട്. ബുദ്ധിതത്വത്തിൽ

(1) "വ്യവസായാത്മികാ ബുദ്ധിഃ" എന്നുതുടങ്ങിയുള്ള ഗീതാവാക്യം ഇവിടെ യോജിക്കുന്നതാണ്.

നിന്നു അഹങ്കാരം ഉണ്ടാകുന്നു. അതിൽനിന്നു അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കമ്മേന്ദ്രിയങ്ങളും, ശബ്ദതന്മാത്രം, സ്പശതന്മാത്രം, രൂപതന്മാത്രം, രസതന്മാത്രം, ഗന്ധതന്മാത്രം എന്ന അഞ്ചു തന്മാത്രങ്ങളും മനസ്സും കൂടി പതിനാറു തത്വങ്ങൾ ആവിർഭവിക്കുന്നു. ശബ്ദതന്മാത്രത്തിൽ നിന്നു ആകാശവും, സ്പശതന്മാത്രത്തിൽനിന്നു വായുവും, രൂപതന്മാത്രത്തിൽനിന്നു തേജസ്സും, രസതന്മാത്രത്തിൽനിന്നു ജലവും, ഗന്ധതന്മാത്രത്തിൽനിന്നു പൃഥിവിയും ഉണ്ടായിവരുന്നു. അതാതു തന്മാത്രങ്ങളിൽ നിന്നുണ്ടായിട്ടുള്ളതുകൊണ്ടു അതാതുഭൂതങ്ങൾ അതാതുഗുണപ്രധാനങ്ങളായി കാണപ്പെടുന്നു. (1)

അദ്ധ്യവസായോ ബുദ്ധിർദ്ധമ്മോ ജ്ഞാനം വിരാഗ ഐശ്വര്യം ।
സാത്വികമേതദ്രൂപം താമസമേതദ്വിപര്യസ്തം ॥൨൩॥

ബുദ്ധിഃ = ബുദ്ധിപരിണാമമായ
അദ്ധ്യവസായഃ = നിശ്ചയവും,
ധമ്മഃ = യോഗാഭ്യാസാദികളെക്കൊണ്ടുണ്ടാകുന്ന പുണ്യവും,

---

(1) "വിയദേകഗുണം പ്രോക്തം ദ്വൌ ഗുണൌ മാതരിശ്വനഃ । ത്രയസ്തേജസി, ചത്വാരഃ സലിലേ, പഞ്ച ഭൂമിഗാഃ" എന്ന പ്രമാണംകൊണ്ടു ആകാശത്തിന്നു ശബ്ദവും, വായുവിന്നു ശബ്ദം സ്പശം എന്നീ രണ്ടും, തേജസ്സിന്നു ശബ്ദം, സ്പശം, രൂപം എന്നീ മൂന്നും, ജലത്തിന്നു ശബ്ദം, സ്പശം, രൂപം രസം എന്നീ നാലും പൃഥിവിക്കു ശബ്ദം, സ്പശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചും ഗുണങ്ങളാണെന്നു പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. എങ്കിലും ഓരോ ഭൂതങ്ങൾക്കു പ്രധാനഗുണം ഓരോന്നുമാത്രമാണ്. അതാതുകളുടെ ഗുണങ്ങളിൽ ഒടുവിൽ പറഞ്ഞവ അവയുടെ പ്രധാനഗുണങ്ങളാകുന്നു. ഇങ്ങിനെ ഗുണങ്ങളുടെ മിശ്രീഭാവത്തെ ഉപപാദിപ്പാനായി ശാസ്ത്രങ്ങളിൽ പഞ്ചീകരണം സ്വീകരിച്ചിരിക്കുന്നു. ഓരോ ഭൂതങ്ങളും രണ്ടായി പിരിയുന്നു. അതിൽ ഒരു അദ്ധം നാലായിപിരിഞ്ഞ് മററുള്ള ഭൂതങ്ങളിൽ ചേരുന്നു. ഇതാണു പഞ്ചീകരണത്തിന്റെ ചുരുങ്ങിയ വിവരണം.

| | | |
|---|---|---|
| ജ്ഞാനം | = | ആത്മപ്രകാശവും |
| വിരാഗഃ | = | വൈരാഗ്യവും |
| ഐശ്വൎയ്യം | = | എട്ടുവിധമായ ഐശ്വൎയ്യവും |
| ഏതൽ | = | ഇതെല്ലാം |
| സാത്വികം | = | സത്വഗുണംകൊണ്ടുണ്ടാകുന്ന |
| രൂപം | = | ലക്ഷണമാകുന്നു. |
| ഏതദ്വിപൎയ്യസ്തം | = | ഇതുകൾക്കു വിപരീതമായുള്ളതു |
| താമസം | = | തമോലക്ഷണവുമാകുന്നു. |

താൽപൎയ്യം—ഇന്നതു എന്നാൽ ചെയ്യപ്പെടേണ്ടതാണെന്നുള്ള നിശ്ചയം ബുദ്ധിയുടെ പരിണാമമാകുന്നു. അതുകൊണ്ടു അതിനെ ബുദ്ധിയെന്നു കാരികയിൽ അഭേദമായി നിൎദ്ദേശിച്ചിരിക്കുന്നു. ഈ നിശ്ചയം സത്വഗുണത്തിന്റെ ലക്ഷണമാകുന്നു. തമോഗുണശാലികൾ എല്ലാ കാൎയ്യത്തിലും സംശയിച്ചുകൊണ്ടിരിക്കും. ഭഗവാൻ ഗീതയിൽ "സംശയാത്മാ വിനശ്യതി" എന്നു പറഞ്ഞിട്ടുള്ളതു ഇവരെപ്പററിയാകുന്നു. അതുപോലെ സൽക്കൎമ്മങ്ങളെക്കൊണ്ടും, യോഗാഭ്യാസംകൊണ്ടുമുണ്ടാകുന്ന പുണ്യം സാത്വികലക്ഷണമാകുന്നു. സാത്വികന്മാൎക്കേ അതുകളിൽ പ്രവൃത്തിയുണ്ടാകയുള്ളു. ആത്മപ്രകാശവും സത്വഗുണത്തിന്റെ അഭിവൃദ്ധിയിൽമാത്രം ഉണ്ടാകുന്നതാണ്. ആത്മജ്ഞാനമില്ലാതെ ശരീരാത്മബുദ്ധികൊണ്ടു ദുഃഖിക്കുന്നതിന്നെല്ലാം കാരണം തമോഗുണമാണ്. വൈരാഗ്യം നാലുവിധത്തിലുണ്ട്. യതമാനം, വ്യതിരേകം, ഏകേന്ദ്രിയം, വശീകാരം എന്നിവ വൈരാഗ്യത്തിന്റെ അവാന്തരഭേദങ്ങളാകുന്നു. രാഗാദികളെ പചിപ്പിപ്പാനായുള്ള ആരംഭത്തിന്നു യതമാനമെന്നും, അഭ്യാസബലംകൊണ്ടു ദോഷങ്ങളെ ശമിപ്പിക്കുന്നതിന്നു വ്യതിരേകമെന്നും, ദോഷങ്ങൾ പചിച്ചുകഴിയുമ്പോൾ മനസ്സിൽമാത്രം കിടക്കുന്ന ഉൽകണ്ഠക്കു ഏകേന്ദ്രിയമെ

8 *

ന്നും, എല്ലാവിഷയങ്ങളിലും അഭിലാഷമില്ലാതായി ഉൽകണ്ഠകൂടി നശിക്കുന്നതിന്നു വശീകാരമെന്നും പേർ പറയുന്നു. നാലുവിധത്തിലുള്ള വൈരാഗ്യവും സത്വലക്ഷണമാകുന്നു. അണിമ, മഹിമ തുടങ്ങിയുള്ള അഷ്ടൈശ്വര്യങ്ങളും സത്വഗുണത്തിന്റെ സന്താനമാകുന്നു. മുൻപറഞ്ഞവക്കു വിപരീതങ്ങളായ അധർമ്മം, അജ്ഞാനം, അവൈരാഗ്യം, അനൈശ്വര്യം എന്നവ തമോലക്ഷണങ്ങളുമാണ്.

അഭിമാനോഹംകാരസ്തസ്മാൽ ദ്വിവിധഃ പ്രവൎത്തതേ സൎഗ്ഗഃ ।
ഐന്ദ്രിയ ഏകാദശകസ്തന്മാത്രാപഞ്ചകശ്ചൈവ ॥ ൨൪ ॥

| | | |
|---|---|---|
| അഹംകാരഃ | = | അഹംകാരമെന്നതു |
| അഭിമാനഃ | = | അഭിമാനംതന്നെ |
| തസ്മാൽ ഏവ | = | അതിങ്കൽനിന്നുതന്നെ |
| ഐന്ദ്രിയഃ | = | ഇന്ദ്രിയജാതീയമായ |
| ഏകാദശകഃ | = | പതിനൊന്നുകൂടിയസമൂഹവും |
| തന്മാത്രാപഞ്ചകഞ്ച | = | അഞ്ചു തന്മാത്രകൾ കൂടിയ സമൂഹമാകുന്നു. |
| സൎഗ്ഗഃ | = | പ്രപഞ്ചം |
| പ്രവൎത്തതേ | = | ഉണ്ടാകുന്നു. |

താൽപൎയ്യം—ഞാൻ ചെയ്യുന്നു എന്നു തോന്നിക്കുന്ന അഭിമാനത്തെ ശാസ്ത്രത്തിൽ അഹങ്കാരമെന്നു പറയുന്നു. ഈ അഹംകാരം പുരുഷന്നു പ്രകൃതിയോടു അഭേദത്തെ തോന്നിക്കുന്നു. ഈ അഹംകാരംകൊണ്ടാണു ചക്ഷുരാദിജ്ഞാനേന്ദ്രിയങ്ങളും കൎമ്മേന്ദ്രിയങ്ങളും മനസ്സും കൂടിയ പതിനൊന്നുകളുടെ സമൂഹവും, ശബ്ദാദിതന്മാത്രങ്ങളുമുണ്ടാകുന്നതു.

സാത്വിക ഏകാദശകഃ പ്രവൎത്തതേ വൈകൃതാദഹംകാരാൽ ।
ഭൂതാദേസ്തന്മാത്രഃ സതാമസസ്തൈജസാദുഭയം ॥ ൨൫ ॥

| | | |
|---|---|---|
| സാത്വികഃ | = | സത്വഗുണപ്രധാനമായ |
| ഏകാദശകഃ | = | പതിനൊന്നുകൂട്ടം |

വൈകൃതാൽ = വൈകൃതമെന്ന പേരോടുകൂടിയ
അഹംകാരാൽ = അഹംകാരത്തിൽനിന്നു
പ്രവർത്തതേ = ഉണ്ടാകുന്നു.
തന്മാത്രഃ = തന്മാത്രാസമൂഹം
ഭൂതാദേഃ = ഭൂതാദിയായ അഹംകാരത്തിൽ നിന്നുണ്ടാകുന്നു.
(യതഃ) = (യാതൊന്നു ഹേതുവായിട്ടു)
സഃ = തന്മാത്രാസമൂഹം
താമസഃ = തമോഗുണപ്രധാനമാകുന്നു.
തൈജസാൽ = രജോഗുണം ഹേതുവായിട്ടു
ഉഭയം = രണ്ടുഗുണങ്ങളും പ്രവർത്തിക്കുന്നു.

താൽപര്യം—ഏകാദശേന്ദ്രിയങ്ങൾ പ്രകാശസ്വഭാവവും ലഘുത്വവുമുള്ളതുകൊണ്ടു സത്വഗുണപ്രധാനങ്ങളാകുന്നു. അതുകളുടെ ഉൽപാദകമായ അഹംകാരവും സത്വഗുണപ്രധാനമത്രെ. അതിനെ സാംഖ്യന്മാർ വൈകൃതം എന്ന ശബ്ദംകൊണ്ടു വ്യവഹരിക്കുന്നു. തന്മാത്രങ്ങളും ജഡങ്ങളാകയാൽ അവ തമോഗുണപ്രധാനങ്ങളാകുന്നു. അതുകളുടെ ഉൽപത്തിയും തമോഗുണാധികമായ അഹംകാരത്തിൽനിന്നു തന്നെ. ഇങ്ങിനെ സത്വത്തിൻേറയും, തമസ്സിൻേറയും വ്യാപാരംകൊണ്ടുമാത്രം പ്രപഞ്ചമുണ്ടാകുന്നതായാൽ രജോഗുണത്തിൻെറ ആവശ്യം എന്താണെന്നുള്ള ശങ്കയെ പരിഹരിപ്പാനായി "തൈജസാദുഭയം" എന്നു പറഞ്ഞിരിക്കുന്നു. സത്വം പ്രകാശാത്മകവും തമസ്സു ആവരണാത്മകവുമാണ്. അതുകൾക്കു പ്രവൃത്തിശക്തിയുണ്ടാകുന്നതു രജോഗുണത്തിൻെറ സഹായംകൊണ്ടാകയാൽ രജോഗുണവും ഉപയുക്തമാകുന്നു.

ബുദ്ധീന്ദ്രിയാണി ചക്ഷുഃശ്രോത്രഘ്രാണരസനത്വഗാഖ്യാനി
വാക്പാണിപാദപായൂപസ്ഥാഖ്യകർമ്മേന്ദ്രിയാണ്യാഹുഃ ॥൨൬॥

| | | |
|---|---|---|
| ചക്ഷുഃശ്രോത്രഘ്രാണ-രസനത്വഗാഖ്യാനി | = | ചക്ഷുസ്സ്, ശ്രോത്രം, ഘ്രാണം, ജിഹ്വ, ത്വക് എന്നവയെ |
| ബുദ്ധീന്ദ്രിയാണി | = | ബുദ്ധീന്ദ്രിയങ്ങളെന്നും, |
| വാക്പാണിപാദപായൂ-പസ്ഥാഖ്യകർമ്മേന്ദ്രിയാണി | = | വാക്, പാണി, പാദം, പായു, ഉപസ്ഥംഎന്ന കർമ്മേന്ദ്രിയങ്ങളേയും, |
| ആഹുഃ | = | സാംഖ്യാചാര്യന്മാർ പറയുന്നു. |

താൽപര്യം—പതിനൊന്ന് ഇന്ദ്രിയങ്ങളെന്നു പറഞ്ഞിട്ടുള്ളതിൽ പത്തെണ്ണം ബഹിരിന്ദ്രിയങ്ങളും, മനസ്സു അന്തരിന്ദ്രിയവും ആകുന്നു. ബഹിരിന്ദ്രിയങ്ങൾതന്നെ ജ്ഞാനേന്ദ്രിയങ്ങളെന്നും, കർമ്മേന്ദ്രിയങ്ങളെന്നും വിഭാഗിക്കപ്പെട്ടിരിക്കുന്നു. അറിവിനെ ഉണ്ടാക്കുന്ന ഇന്ദ്രിയങ്ങൾ ജ്ഞാനേന്ദ്രിയങ്ങളും പ്രവൃത്തിചെയ്യുന്നവ കർമ്മേന്ദ്രിയങ്ങളുമാണു. ചക്ഷുസ്സ്, ശ്രോത്രം, ഘ്രാണം, രസനം, ത്വക് എന്നവ ജ്ഞാനേന്ദ്രിയങ്ങളെന്നു പറയപ്പെടുന്നു. കാരണം അവ ഓരോ വിഷയങ്ങളുടെ ജ്ഞാനത്തെ ഉണ്ടാക്കുന്നു. ചക്ഷുസ്സെന്നു പറയുന്നതു രൂപത്തെ ഗ്രഹിപ്പിക്കുന്ന ശക്തിയാണു. ശ്രോത്രം ശബ്ദത്തേയും ഘ്രാണം ഗന്ധത്തേയും രസനം രസത്തേയും ത്വക് സ്പർശത്തേയും ഗ്രഹിപ്പിക്കുന്നു. ത്വക്, ചക്ഷുസ്സ് ഇതുകൾക്കുമാത്രമെ ദ്രവ്യഗ്രഹണശക്തിയുള്ളു; മറ്റുള്ളവ കേവലം ഗുണങ്ങളെ ഗ്രഹിക്കുന്നവയാണ്. മേൽവിവരിച്ച പ്രകാരം സംസാരിപ്പാനുള്ള ശക്തി വാഗിന്ദ്രിയമാണെന്നും മററും ഊഹിച്ചുകൊൾക.

ഉഭയാത്മകമത്ര മനഃ സങ്കല്പകമിന്ദ്രിയം ച സാധർമ്മ്യാൽ ।
ഗുണപരിണാമവിശേഷാൽ നാനാത്വം ബാഹ്യഭേദാശ്ച ॥൨൭॥

അത്ര = ഇന്ദ്രിയങ്ങളിൽ വെച്ച്
മനഃ = മനസ്സ്
ഉഭയാത്മകം = രണ്ടു സ്വരൂപവുമുള്ളതാകുന്നു.
സാങ്കല്പകം = സംകല്പശക്തിയുള്ളതുമാകുന്നു.
സാധർമ്മ്യാൽ = സാമാന്യധർമ്മം ഹേതുവായിട്ട്
ഇന്ദ്രിയം ച = ഇന്ദ്രിയവുമാകുന്നു.
ഗുണപരിണാമവിശേ
ഷാൽ = ഗുണങ്ങളുടെ പരിണാമത്തിലുള്ള
ഭേദംകൊണ്ട്
നാനാത്വം = അനേകത്വം ഭവിക്കുന്നു.
ബാഹ്യഭേദാശ്ച - ബാഹ്യഭേദങ്ങളും അപ്രകാരംതന്നെ.

താൽപര്യം—എല്ലാ ഇന്ദ്രിയങ്ങൾക്കും അധിഷ്ഠാനമായിരിക്കുന്ന മനസ്സിനെ ജ്ഞാനേന്ദ്രിയമെന്നും, കർമ്മേന്ദ്രിയമെന്നും പറയാം. ഓരോ പദാർത്ഥങ്ങളെ വേർതിരിച്ചറിയുന്നതു മനസ്സാകുന്നു. സങ്കല്പശക്തിയും മനസ്സിന്റെ ധർമ്മമാണ്. സങ്കല്പ് എന്നു പറയുന്നതു ഇന്നതു ഇന്നപ്രകാരം ചെയ്യേണമെന്നുള്ള വിചാരമാകുന്നു. കാമാദികളും മനസ്സിന്റെ വൃത്തികളിൽ ഉൾപ്പെടും. മററുള്ള ഇന്ദ്രിയങ്ങളോടു സാധർമ്മ്യം—അതായത് സത്വഗുണപ്രധാനമായ അഹംകാരത്തിൽ നിന്ന് ഉൽപത്തി—ഉള്ളതുകൊണ്ട് അതു ഇന്ദ്രിയവുമാകുന്നു. എന്നാൽ ഏകവിധമായ അഹംകാരത്തിൽനിന്ന് അനേകപ്രകാരങ്ങളായ ഇന്ദ്രിയങ്ങൾ എങ്ങിനെയുണ്ടാകും എന്നുള്ള ശങ്ക ഉണ്ടായേക്കാം. അതു സത്വം, രജസ്സ്, തമസ്സ് ഇതുകളുടെ പരിണാമത്തിലും സംയോഗത്തിലുമുള്ള വ്യത്യാസംകൊണ്ടുണ്ടാകുന്നു. ബാഹ്യങ്ങളായ മററു വസ്തുക്കളുടെ ഭേദങ്ങളും ഗുണപരിണാമവിശേഷത്താലുണ്ടായവ തന്നെ.

രൂപാദിഷു പഞ്ചാനാമാലോചനമാത്രമിഷ്യതേ വൃത്തിഃ ।
വചനാദാനവിഹരണോത്സർഗ്ഗാനന്ദാശ്ച പഞ്ചാനാം ॥൨൮॥

| | | |
|---|---|---|
| പഞ്ചാനാം | = | അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾക്കു |
| രൂപാദിഷു | = | രൂപാദിവിഷയങ്ങളിൽ |
| ആലോചനമാത്രം | = | അറിയുക എന്നതുമാത്രം |
| വൃത്തിഃ | = | വ്യാപാരമായിട്ട് |
| ഇഷ്യതേ | = | ഇച്ഛിക്കപ്പെടുന്നു. |
| പഞ്ചാനാം | = | അഞ്ചു കർമ്മേന്ദ്രിയങ്ങൾക്ക് |
| വചനാദാനവിഹര- ണോത്സർഗ്ഗാനന്ദാശ്ച | = | ക്രമമായി, വചനം, ആദാനം, വിഹരണം, ഉത്സർഗ്ഗം, ആനന്ദം എന്നിവയും വൃത്തികളാകുന്നു. |

താൽപര്യം—ചക്ഷുരാദികളായ ജ്ഞാനേന്ദ്രിയങ്ങളുടെ വ്യാപാരം രൂപാദികളായ വിഷയങ്ങളെ ഗ്രഹിക്കുകമാത്രമാകുന്നു. ചക്ഷുസ്സ് രൂപത്തിനേയും, ശ്രോത്രം ശബ്ദത്തേയും, ജിഹ്വ രസത്തേയും, ഘ്രാണം ഗന്ധത്തേയും, ത്വക് സ്പർശത്തേയും ഗ്രഹിക്കുന്നു. വാക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കർമ്മേന്ദ്രിയങ്ങൾ ക്രമമായി പറയുക, എടുക്കുക, നടക്കുക, ഉത്സർജ്ജനം ചെയ്യുക, രമിക്കുക എന്ന പ്രവൃത്തികളെ ചെയ്യുന്നു. അതുകൊണ്ടു അതുകൾക്കു 'കർമ്മേന്ദ്രിയം' എന്നു പേരുണ്ടായി.

സ്വാലക്ഷണ്യം വൃത്തിസ്ത്രയസ്യ സൈഷാ ഭവത്യസാമാന്യാ ।
സാമാന്യകരണവൃത്തിഃ പ്രാണാദ്യാ വായവഃ പഞ്ച ॥൨൯॥

| | | |
|---|---|---|
| ത്രയസ്യ | = | മഹദഹംകാരമനസ്സുകൾക്കു |
| സ്വാലക്ഷണ്യം | = | അതുകളുടെ ലക്ഷണം |
| വൃത്തിഃ | = | വ്യാപാരമാകുന്നു, |
| സൈഷാ | = | ഈ വൃത്തി |
| അസാമാന്യാ | = | അസാധാരണിയായി |

ഭവതി = ഭവിക്കുന്നു.

പ്രാണാദ്യാഃ = പ്രാണൻ തുടങ്ങിയുള്ള

പഞ്ചവായവഃ = അഞ്ചു വായുക്കൾ

സാമാന്യകരണവൃത്തിഃ = കരണങ്ങളുടെ സാമാന്യവൃത്തിയാകുന്നു.

താല്പര്യം—മഹൽ, അഹംകാരം, മനസ്സ് ഇതുകൾക്ക് അതുകളുടെ ലക്ഷണംതന്നെ വ്യാപാരമാകുന്നു. മഹത്തത്വം അദ്ധ്യവസായാത്മകവും, അഹംകാരം അഭിമാനാത്മകവും, മനസ്സ സങ്കല്പാത്മകവുമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു മഹത്തത്വത്തിന്ന് അദ്ധ്യവസായവും, അഹംകാരത്തിന്ന് അഭിമാനവും, മനസ്സിന്നു സങ്കല്പവും വ്യാപാരമാണെന്നു കിട്ടുന്നു. ഈ വ്യാപാരങ്ങൾ മഹദാദികൾക്കു അസാധാരണമായിട്ടുള്ളതാകുന്നു. ഈ വ്യാപാരങ്ങൾക്കു രൂപാദികളെല്ലാം വിഷയങ്ങളാകുന്നു. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നീ വായുക്കൾ സാമാന്യമായി എല്ലാ കരണങ്ങളുടേയും വ്യാപാരമാകുന്നു. കരണങ്ങൾക്കു പൊതുവിലുള്ള വ്യാപാരമെന്നർത്ഥം. പ്രാണന്റെ സ്ഥാനം ഹൃദയവും, അപാനന്റെ സ്ഥാനം ഗുദവും, വ്യാനന്റെ സ്ഥാനം സർവ്വാംഗങ്ങളും, ഉദാനന്റെ സ്ഥാനം കണ്ഠവും, സമാനന്റെ സ്ഥാനം നാഭിദേശവുമാകുന്നു. (1)

യുഗപച്ചതുഷ്ടയസ്യ ഹി വൃത്തിഃ ക്രമശശ്ച തസ്യ നിർദ്ദിഷ്ടാ
ദൃഷ്ടേ തഥാപ്യദൃഷ്ടേ ത്രയസ്യ തൽപൂർവ്വികാ വൃത്തിഃ ॥൩൦॥

ദൃഷ്ടേ ഹി = പ്രത്യക്ഷവിഷയത്തിലാവട്ടെ

തസ്യ ചതുഷ്ടയസ്യ = ആ നാലെണ്ണത്തിന്ന്

---

(1) "ഹൃദി പ്രാണോ ഗുദേഽപാനഃ സമാനോ നാഭിസംസ്ഥിതഃ, ഉദാനഃ കണ്ഠദേശസ്ഥോ വ്യാനഃ സർവ്വശരീരഗഃ" എന്ന അമരസിംഹവചനം ഇതിലേക്കു പ്രമാണമാകുന്നു.

യുഗപൽ = ഏകകാലത്തിലും
ക്രമശശ്ച = ക്രമേണയും
വൃത്തിഃ = വ്യാപാരം
നിർദ്ദിഷ്ടാ = ശാസ്ത്രകാരന്മാരാൽ പറയപ്പെട്ടു
തഥാ = അപ്രകാരം
അദൃഷ്ടേപി = അപ്രത്യക്ഷവിഷയത്തിലും
ത്രയസ്യ = മൂന്നിന്നത്തിന്നു
തൽപൂർവ്വികാ = നാലാമത്തേതിനെ മുന്നിട്ടുകൊണ്ടുള്ള
വൃത്തിഃ = വ്യാപാരമുണ്ടാകുന്നു.

താൽപര്യം—പ്രത്യക്ഷങ്ങളായ വിഷയങ്ങളിൽ ബാഹ്യേന്ദ്രിയങ്ങളും, മഹത്തത്വം, അഹംകാരം, മനസ്സ എന്നിവ നാലും ചിലപ്പോൾ ഏകകാലത്തിലായും, ചിലപ്പോൾ ക്രമേണയും പ്രവർത്തിക്കുന്നു. വിദ്യുൽ, വ്യാഘ്രം മുതലായവയെ കാണുന്നതും ഭയപ്പെടുന്നതുമെല്ലാം ക്ഷണമാത്രത്തിൽ കഴിയുന്നതുകൊണ്ടു ആ വക സംഭവങ്ങളിൽ ബാഹ്യേന്ദ്രിയങ്ങളുടേയും മനസ്സുമുതലായവയുടേയും വ്യാപാരം ഏകകാലത്തിലാകുന്നു. സാധാരണയായി ബാഹ്യേന്ദ്രിയവ്യാപാരത്തിന്നുശേഷം അന്തരിന്ദ്രിയവ്യാപാരമുണ്ടാകുന്നുവെന്നുള്ളതു എല്ലാവൎക്കും അനുഭവമായിട്ടുള്ളതാണല്ലൊ. അനുമാനം ശബ്ദം ഇതുകളെക്കൊണ്ടുണ്ടാകുന്ന ജ്ഞാനത്തിൽ ബാഹ്യേന്ദ്രിയവ്യാപാരം മുമ്പിലും അന്തരിന്ദ്രിയവ്യാപാരം പിന്നിലുമായിട്ടെ വരികയുള്ളു. അനുമിതിയും, ശാബ്ദവും പ്രത്യക്ഷത്തെ അപേക്ഷിച്ചുകൊണ്ടിരിക്കുന്നു. ധൂമത്തെ കാണുമ്പോൾ വഹ്ന്യനുമാനമുണ്ടാകുന്നു. എന്തെങ്കിലും ഒരു ശബ്ദത്തെ കേൾക്കുമ്പോൾ അർത്ഥജ്ഞാനം ജനിക്കുന്നു. അതുകൊണ്ടു അവ പ്രത്യക്ഷസാപേക്ഷങ്ങളാകയാൽ അതുകളിൽ ഒന്നാമതായി പ്രത്യക്ഷജ്ഞാനത്തിന്നുവേണ്ടി ബാഹ്യേന്ദ്രിയവ്യാപാരം ഒഴിച്ചുകൂടാത്തതാകുന്നു.

സ്വാം സ്വാം പ്രതിപദ്യന്തേ പരസ്പരാകൂതഹേതുകാം വൃത്തിം ।
പുരുഷാർത്ഥ ഏവ ഹേതുൎന്ന കേനചിൽ കാൎയ്യതേ കരണം ॥ ൩൧ ॥

| | | |
|---|---|---|
| (ഇന്ദ്രിയാണി) | – | (ഇന്ദ്രിയങ്ങൾ) |
| പരസ്പരാകൂതഹേതുകാം | – | അന്യോന്യം പ്രവൎത്തിപ്പാനുള്ള ഒരു ക്കംനിമിത്തമായിട്ടുള്ള |
| സ്വാം സ്വാം | – | അതാതിന്റേതായ |
| വൃത്തിം | – | വ്യാപാരത്തെ |
| പ്രതിപദ്യന്തേ | – | പ്രാപിക്കുന്നു. |
| പുരുഷാർത്ഥ ഏവ | – | പുരുഷാൎത്ഥം തന്നെയാണ് |
| ഹേതുഃ | – | പ്രവൎത്തകം. |
| കരണം | – | ഇന്ദ്രിയഗ്രാമം |
| കേനചിൽ | – | ഒരു കൎത്താവിനാൽ |
| ന കാൎയ്യതേ | – | പ്രവൎത്തിപ്പിക്കപ്പെടുന്നില്ല. |

താൽപൎയ്യം—ബാഹ്യേന്ദ്രിയങ്ങൾക്കും അന്തരിന്ദ്രിയങ്ങൾക്കും ഒരേ കാലത്തു പ്രവൃത്തി എങ്ങിനെയുണ്ടാകുമെന്നു സംശയിപ്പാനില്ല. അതാതുകരണങ്ങൾ അതുകളുടെ പ്രവൃത്തിയെ നടത്തുവാൻ എപ്പോഴും ഒരുങ്ങിയിരിക്കുന്നതിനാൽ മറ്റൊന്നിന്റെ പ്രവൎത്തികളശേഷമെ പ്രവൃത്തിക്കയുള്ളുവെന്ന നിയമമില്ല. അതുകൊണ്ടു യൌഗപദ്യത്തിന്നു വിരോധമില്ല. ഇന്ദ്രിയങ്ങളുടെ പ്രവൃത്തിയിൽ കാരണം പുരുഷാൎത്ഥം തന്നെയാണ്. പുരുഷാൎത്ഥത്തിങ്കൽ ഇച്ഛയുള്ള പുരുഷന്റെ സന്നിധാനം അതുകളെ പ്രവൎത്തിപ്പിക്കുന്നു. അതല്ലാതെ പ്രവൎത്തകനായ ഒരു കൎത്താവില്ല. അതുകളുടെ പ്രവൃത്തി സ്വതവെ ഉണ്ടാവുന്നതാണ് (1)

(1) ഇന്ദ്രിയഗ്രാമത്തെയും മററും പ്രവൎത്തിപ്പിക്കുന്നതു ഈശ്വരനാണെന്നുള്ള സിദ്ധാന്തം സാംഖ്യന്മാൎക്കു സമ്മതമല്ല. ജീവനെമാത്രമെ സാംഖ്യന്മാർ സ്വീകരിച്ചിട്ടുള്ളു. സൃഷ്ടികൎത്താവായ ഈശ്വരനെ സ്വീകരിച്ചിട്ടില്ല.

കരണം ത്രയോദശവിധം തദാഹരണധാരണപ്രകാശകരം।
കാര്യം ച തസ്യ ദശധാഹാര്യം ധാര്യം പ്രകാശ്യം ച ॥ ൩൨ ॥

കരണം = കരണങ്ങൾ
ത്രയോദശവിധം = പതിമൂന്നായിഭാഗിക്കപ്പെട്ടിരിക്കുന്നു.
തൽ = അതു
ആഹരണധാരണപ്രകാശകരം = ആഹരണം, ധാരണം, പ്രകാശനം എന്ന വ്യാപാരങ്ങളെ ചെയ്യുന്നതാകുന്നു.
തസ്യ = ആ കരണത്രയോദശകത്തിൻെറ
കാര്യം = വിഷയമായ
ആഹാര്യം, ധാര്യം, പ്രകാശ്യം ച = ആഹാര്യം, ധാര്യം, പ്രകാശ്യം എന്നിവയും
ദശധാ = പത്തുവിധത്തിൽ ഭവിക്കുന്നു.

താൽപര്യം—പഞ്ചേന്ദ്രിയങ്ങൾ, മനസ്സ്, അഹംകാരം, മഹത്തത്വം എന്നിവയെ കരണങ്ങളെന്നു പറയുന്നു. അതുകളിൽ കർമ്മേന്ദ്രിയങ്ങൾക്ക് ആഹരണവും, മഹദഹംകാരമനസ്സുകൾക്ക ധാരണവും, ജ്ഞാനേന്ദ്രിയപഞ്ചകത്തിന്നു പ്രകാശനവും വ്യാപാരങ്ങളാകുന്നു. ആഹരിക്കപ്പെടുന്ന വിഷയം ആഹാര്യമെന്നും, ധരിക്കപ്പെടുന്നതു ധാര്യമെന്നും, പ്രകാശിപ്പിക്കപ്പെടുന്നതു പ്രകാശ്യമെന്നും പറയപ്പെടുന്നു. അഞ്ചു കർമ്മേന്ദ്രിയങ്ങളുടെ ആഹാര്യങ്ങൾ ദിവ്യം, ദിവ്യമല്ലാത്തതു എന്നുള്ള ഭേദംകൊണ്ടു പത്തുവിധത്തിലാകുന്നു. ധാര്യമായ ശരീരം മുതലായതും അതിൻെറ ഉപാദാനമായ പഞ്ചഭൂതവർഗ്ഗത്തിൻെറ ദിവ്യത്വാദിവ്യത്വംകൊണ്ടു ദശവിധമായി ഭവിക്കുന്നു. പ്രകാശ്യമായ രൂപാദിപഞ്ചകവും ദിവ്യം അദിവ്യം എന്ന ഭേദത്താൽ പത്തായി തീരുന്നു.

അന്തഃകരണം ത്രിവിധം ദശധാ ബാഹ്യം ത്രയസ്യ വിഷയാഖ്യം ।
സാംപ്രതകാലം ബാഹ്യം ത്രികാലമാഭ്യന്തരം കരണം ॥൩൩॥

അന്തഃകരണം = അന്തരിന്ദ്രിയം
ത്രിവിധം = മൂന്നുവിധത്തിലാകുന്നു.
ബാഹ്യം = ബാഹ്യകരണം
ദശധാ = പത്തുവിധത്തിലാകുന്നു. (അത്)
ത്രയസ്യ = മൂന്നന്തഃകരണത്തിന്റെ
വിഷയാഖ്യം = വ്യാപാരജനകമാകുന്നു.
ബാഹ്യം = ബാഹ്യകരണം
സാംപ്രതകാലം = വർത്തമാനമാത്രവിഷയകമാകുന്നു.
ആഭ്യന്തരം കരണം = അന്തരിന്ദ്രിയം
ത്രികാലം = മൂന്നുകാലത്തിലുള്ളവയേയും വിഷയീകരിക്കുന്നതാകുന്നു.

താൽപര്യം—മനസ്സ്, അഹംകാരം, മഹത്തത്വം എന്നവ അന്തഃകരണങ്ങളും, ചക്ഷുരാദികളും വാഗാദികളും ബാഹ്യകരണങ്ങളുമാകുന്നു. ബാഹ്യകരണങ്ങൾ അന്തഃകരണത്തെ വ്യാപരിപ്പിപ്പാൻ സഹായിക്കുന്നു. ബാഹ്യകരണങ്ങൾക്കു അപ്പോൾ വർത്തമാനമായ വിഷയത്തെ ഗ്രഹിപ്പാനും അങ്ങിനെയുള്ള വിഷയത്തിൽ പ്രവർത്തിപ്പാനും മാത്രമെ ശക്തിയുള്ളൂ. എന്നാൽ അന്തഃകരണങ്ങൾ ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളിലുള്ള വിഷയങ്ങളെ സംകല്പിക്കയും, നിശ്ചയിക്കയും മററും ചെയ്വാൻ ശക്തിയോടുകൂടിയവയാണ്. അതുകൾക്ക് പ്രത്യക്ഷത്തിൽനിന്ന് അപ്രത്യക്ഷത്തെ ഊഹിപ്പാനും കഴിയുന്നതാണ്.

ബുദ്ധീന്ദ്രിയാണി തേഷാം പഞ്ച വിശേഷാവിശേഷവിഷയാണി ।
വാഗ്ഭവതി ശബ്ദവിഷയാ ശേഷാണി തു പഞ്ചവിഷയാണി ॥൩൪॥

തേഷാം = ദശേന്ദ്രിയങ്ങളിൽവെച്ച്

| | | |
|---|---|---|
| പഞ്ച ബുദ്ധീന്ദ്രിയാണി | = | അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ |
| വിശേഷാവിശേഷവിഷയാണി | = | പ്രത്യക്ഷവും അപ്രത്യക്ഷവുമായ വിഷയത്തോട്ടു കൂടിയവയാകുന്നു. |
| വാക് | = | വാഗിന്ദ്രിയം |
| ശബ്ദവിഷയാ | = | ശബ്ദമാകുന്ന വിഷയത്തോട്ടു കൂടിയതായി |
| ഭവതി | = | ഭവിക്കുന്നു. |
| ശേഷാണി തു | = | മററുള്ളവയാകട്ടെ |
| പഞ്ചവിഷയാണി | = | അഞ്ചുവിഷയങ്ങളോട്ടു കൂടിയവയാകുന്നു. |

താൽപര്യം—ബുദ്ധീന്ദ്രിയങ്ങൾ അഞ്ചും പ്രത്യക്ഷങ്ങളും അപ്രത്യക്ഷങ്ങളുമായ രൂപാദികളെ ഗ്രഹിക്കുന്നു. യോഗികളുടെ ഇന്ദ്രിയങ്ങൾക്കു അപ്രത്യക്ഷവിഷയത്തെ ഗ്രഹിപ്പാൻ ശക്തിയുണ്ട്. (1) വാഗിന്ദ്രിയത്തിന്റെ വിഷയം ശബ്ദമാത്രമാകുന്നു. മററ നാലു കർമ്മേന്ദ്രിയങ്ങൾക്കു പൃഥിവ്യാദിപഞ്ചഭൂതങ്ങളും വിഷയങ്ങളാകുന്നു.

സാന്തഃകരണാ ബുദ്ധിഃ സർവ്വം വിഷയമവഗാഹതേ യസ്മാൽ।
തസ്മാൽ ത്രിവിധം കരണം ദ്വാരി ദ്വാരാണി ശേഷാണി ॥൩൫॥

| | | |
|---|---|---|
| യസ്മാൽ | = | യാതൊന്നു ഹേതുവായിട്ടു |
| സാന്തഃകരണാ | = | അന്തഃകരണത്തോട്ടുകൂടിയ |
| ബുദ്ധിഃ | = | ബുദ്ധിതത്വം |
| സർവ്വം വിഷയം | = | എല്ലാ വിഷയത്തേയും |
| അവഗാഹതേ | = | അറിയുന്നുവോ; |
| തസ്മാൽ | = | അതുകൊണ്ട് |

(1) യോഗജധർമ്മംകൊണ്ടുണ്ടാകുന്ന പ്രത്യക്ഷത്തെ അലൌകികപ്രത്യക്ഷമെന്നു പറയുന്നു.

| | | |
|---|---|---|
| ത്രിവിധം കരണം | = | മൂന്നു കരണം |
| ദ്വാരി | = | ദ്വാരത്തോടുകൂടിയതാകുന്നു. |
| ശേഷാണി | = | ദശേന്ദ്രിയങ്ങൾ |
| ദ്വാരാണി | = | ദ്വാരങ്ങളാകുന്നു. |

താൽപര്യം—മനസ്സ്, ബുദ്ധിതത്വം എന്നവ സകലവിഷയങ്ങളേയും ഗ്രഹിക്കുന്നു. ബാഹ്യേന്ദ്രിയങ്ങൾ അതുകളുടെ ദ്വാരം മാത്രമാകുന്നു. അന്തരിന്ദ്രിയത്തിന്നു തന്നെയാണു പ്രാധാന്യം. അന്തരിന്ദ്രിയം ഇല്ലെങ്കിൽ ബാഹ്യേന്ദ്രിയത്തിന്നു യാതൊന്നിനേയും ഗ്രഹിപ്പാൻ കഴികയില്ല. (1) അതുകൊണ്ടു അന്തഃകരണം രാജാവും മററുള്ളവ ഭൃത്യന്മാരുമാകുന്നു.

ഏതേ പ്രദീപകല്പാഃ പരസ്പരവിലക്ഷണാ ഗുണവിശേഷാഃ ।
കൃത്സ്നം പുരുഷസ്യാർത്ഥം പ്രകാശ്യ ബുദ്ധൌ പ്രയച്ഛന്തി ॥൩൬॥

| | | |
|---|---|---|
| പ്രദീപകല്പാഃ | = | ദീപതുല്യങ്ങളായി |
| പരസ്പരവിലക്ഷണാഃ | = | ഭിന്നസ്വഭാവങ്ങളായി |
| ഗുണവിശേഷാഃ | = | ഗുണപരിണാമരൂപങ്ങളായിരിക്കുന്ന |
| ഏതേ | = | ഇതുകൾ |
| പുരുഷസ്യ | = | പുരുഷൻെറ |
| കൃത്സ്നം | = | സമസ്തമായ |
| അർത്ഥം | = | വിഷയത്തേയും |
| പ്രകാശ്യ | = | പ്രകാശിപ്പിച്ചു |
| ബുദ്ധൌ | = | ബുദ്ധിതത്വത്തിൽ |
| പ്രയച്ഛന്തി | = | എത്തിച്ചുകൊടുക്കുന്നു. |

താൽപര്യം—ദശേന്ദ്രിയങ്ങൾ, മനസ്സ്, അഹങ്കാരം എന്നിവ ദീപത്തിന്നുതുല്യമായിരുന്നുംകൊണ്ടു ശബ്ദാദിവിഷയങ്ങളെ

---

(1) സുഷുപ്തികാലത്തിൽ അന്തഃകരണവ്യാപാരമില്ലാതാകുമ്പോൾ മററുള്ള ഇന്ദ്രിയങ്ങളും വിഷയങ്ങളെ ഗ്രഹിക്കുന്നില്ല. സുഷുപ്ത്യവസ്ഥയിൽ അന്തഃകരണം പുരീതൽ എന്ന നാഡിയെ പ്രവേശിക്കുന്നുവെന്നു ചിലർ പറയുന്നു.

പ്രകാശിപ്പിച്ചു ബുദ്ധിവൃത്തിയിൽ കൊടുക്കുന്നു. ബുദ്ധിതത്വം അതുകളെ സ്വീകരിച്ചു നിൎണ്ണയിക്കുന്നു. തീരുമാനിപ്പാനുള്ള ശക്തി ബുദ്ധിതത്വത്തിന്നുമാത്രമെ ഉള്ളു. അതുകൊണ്ടു ബുദ്ധിതത്വം എല്ലാകരണങ്ങളിലുംവെച്ചു ശ്രേഷ്ഠമാണെന്നു വന്നുകൂടി.

സൎവ്വം പ്രത്യുപഭോഗം യസ്മാൽ പുരുഷസ്യ സാധയതി ബുദ്ധിഃ।
സൈവ ച വിശിനഷ്ടിപുനഃ പ്രധാനപുരുഷാന്തരം സൂക്ഷ്മം॥൩൭॥

| | | |
|---|---|---|
| യസ്മാൽ | = | യാതൊന്നുഹേതുവായിട്ട് |
| ബുദ്ധിഃ | = | ബുദ്ധിതത്വം |
| സൎവ്വം പ്രതി | = | സാൎവ്വവിഷയകമായിരിക്കുന്ന |
| ഉപഭോഗം | = | അനുഭവത്തെ |
| പുരുഷസ്യ | = | ആത്മാവിന്നു |
| സാധയതി | = | സാധിപ്പിക്കുന്നു; |
| (തസ്മാൽ സാപ്രധാനാ) | = | (അതുകൊണ്ടു അതും അന്യാൎത്ഥം തന്നെ) |
| പുനശ്ച | = | എന്നുതന്നെയല്ല |
| സാഏവ | = | അതുതന്നെ. |
| സൂക്ഷ്മം | = | ദുൎഗ്രഹമായിരിക്കുന്നെ |
| പ്രധാനപുരുഷാന്തരം | = | പ്രകൃതിപുരുഷഃഭേദത്തെ |
| വിശിനഷ്ടി | = | വിഷയീകരിക്കുന്നു |

താല്പൎയ്യം—കരണങ്ങളിൽവെച്ചു പ്രധാനമാണെങ്കിലും ബുദ്ധി പുരുഷന്റെ ഉപകരണം മാത്രമാകുന്നു, അതു പുരുഷന്റെ സകലവിധമായ ഭോഗത്തേയും സാധിപ്പിക്കുന്നു. അത്രമാത്രമല്ല; പ്രയാസപ്പെട്ടു ഗ്രഹിക്കേണ്ടതായും, പുരുഷന്റെ ബന്ധനിവൃത്തിക്കു ഹേതുവായും ഇരിക്കുന്ന പ്രകൃതിപുരുഷവിവേകം ബുദ്ധിതത്വത്തിന്റെ വ്യാപാരമാകുന്നു.

ബുദ്ധിതത്വം പുരുഷന്നു ഭോഗാപവൎഗ്ഗസാധക (1) മാണെന്നു സാരം.

തന്മാത്രാണ്യവിശേഷാസ്തേഭ്യോ ഭൂതാനി പഞ്ച പഞ്ചഭ്യഃ ।
ഏതേ സ്മൃതാ വിശേഷാഃ ശാന്താ ഘോരാശ്ച മൂഢാശ്ച ॥൩൮॥

| | | |
|---|---|---|
| തന്മാത്രാണി | = | തന്മാത്രങ്ങൾ |
| അവിശേഷാഃ | = | അവിഷേഷങ്ങളാകുന്നു. |
| തേഭ്യഃ പഞ്ചഭ്യഃ | = | ആ അഞ്ചുകളിൽനിന്നു് |
| പഞ്ചഭൂതാനി | = | അഞ്ചുഭൂതങ്ങളുണ്ടാകുന്നു. |
| ഏതേ | = | ഇതുകൾ |
| വിശേഷാഃ | = | വിശേഷങ്ങളെന്നു |
| സ്മൃതാഃ | = | ഋഷികളാൽ പറയപ്പെട്ടിരിക്കുന്നു. |
| (ഏതേ) | = | (ഇതുകൾ) |
| ശാന്താഃ | = | ശാന്തസ്വഭാവങ്ങളും, |
| ഘോരാഃ | - | ദുഃഖകരങ്ങളും, |
| മൂഢാശ്ച | - | മോഹഹേതുക്കളുമാകുന്നു. |

താൽപര്യം—മുമ്പു വിശേഷാവിശേഷങ്ങളെപ്പററി പ്രസ്താവിച്ചിട്ടുണ്ടല്ലോ. വിശേഷങ്ങൾ ഏവ എന്ന ജിജ്ഞാസയെ ശമിപ്പിപ്പാനായി അതുകളെ ഈ കാരികയിൽ പറയുന്നു. അഞ്ചു തന്മാത്രങ്ങൾ അവിശേഷങ്ങളാകുന്നു. അതുകൾ അപ്രത്യക്ഷങ്ങളുമാണ്. അഞ്ചു തന്മാത്രങ്ങളിൽനിന്നുണ്ടാകുന്ന പഞ്ചമഹാഭൂതങ്ങൾ വിശേഷങ്ങളെന്നു പറയപ്പെടുന്നു. അതിനുള്ള കാരണം അതുകൾക്കു് ഗുണകൃതമായ അവസ്ഥാഭേദം ഉണ്ടു് എന്നതുതന്നെ. അവ സത്വപ്രധാനങ്ങളാകുമ്പോൾ ശാന്തങ്ങളായും, രജഃ പ്രധാനങ്ങളാ

(1) "മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ" എന്ന പ്രമാണവചനത്തിലുള്ള മനഃ എന്ന പദത്തിന്റെ അൎത്ഥം ബുദ്ധിതത്വമാണെന്നും പറയാവുന്നതാണു്.

കുമ്പോൾ ഘോരങ്ങളായും, തമഃപ്രധാനങ്ങളാകുമ്പോൾ മോഹകരങ്ങളായും ഭവിക്കുന്നു.

സൂക്ഷ്മാ മാതാപിതൃജാഃ സഹ പ്രഭൂതൈസ്ത്രിധാ വിശേഷാഃ സ്യുഃ।
സൂക്ഷ്മാസ്തേഷാം നിയതാ മാതാപിതൃജാ നിവർത്തന്തേ ॥൩൯॥

| | | |
|---|---|---|
| പ്രഭൂതൈഃ സഹ | - | പ്രഭൂതങ്ങളോടുകൂടിയ |
| സൂക്ഷ്മാഃ | - | സൂക്ഷ്മങ്ങളും, |
| മാതാപിതൃജാഃ | - | മതാപിതാക്കളിൽനിന്നുണ്ടായ സ്ഥൂലങ്ങളും, |
| ത്രിധാ | - | മൂന്നുജാതി |
| വിശേഷാഃ | - | വിശേഷങ്ങളായി ഭവിക്കുന്നു. |
| തേഷാം | - | അതുകളിൽവെച്ച് |
| സൂക്ഷ്മാഃ | - | സൂക്ഷ്മശരീരങ്ങൾ |
| നിയതാഃ | - | മോക്ഷപര്യന്തസ്ഥായികളാകുന്നു. |
| മാതാപിതൃജാഃ | - | സ്ഥൂലശരീരങ്ങൾ |
| നിവർത്തന്തേ | - | ഒഴിച്ചുപോകുന്നു. |

താൽപര്യം—പഞ്ചഭൂതങ്ങളെപ്പോലെതന്നെ അതുകളുടെ പരിണാമങ്ങളായിരിക്കുന്ന സൂക്ഷ്മശരീരം, സ്ഥൂലശരീരം, പ്രഭൂതമെന്നു പറയപ്പെടുന്ന വൃക്ഷപർവ്വതാദി ഇതുകളും വിശേഷങ്ങൾതന്നെയാകുന്നു. അതുകളിൽവെച്ച് സൂക്ഷ്മശരീരം ജീവൻെറ മോക്ഷപര്യന്തം മാറാതെ പിന്തുടന്നുകൊണ്ടിരിക്കുന്നു. (1) മാതാപിതാക്കളുടെ ശുക്ലശോണിതവികാരമായ സ്ഥൂലദേഹമാകട്ടെ മരണകാലത്തിൽ നശിച്ചുപോകുന്നു അതുപ്രകാരം വൃക്ഷാദികളും കാലാന്തരത്തിൽ നശിച്ചും മറ്റൊന്നായി പരിണമിച്ചും പോകുന്നുണ്ട്.

---

(1) സൂക്ഷ്മശരീരം മാറുന്നതായാൽ വാസന അനുവർത്തിച്ചുനിൽക്കാതായിപ്പോകും. അതുകൊണ്ടു വാസനാനുവൃത്തി സൂക്ഷ്മശരീരം മാറുന്നില്ലെന്നുള്ളതിലേക്കു സാധകമാകുന്നു.

പൂൎവ്വോൽപന്നമസക്തം നിയതം മഹദാദി സൂക്ഷ്മപൎയ്യന്തം ।
സംസരതി നിരുപഭോഗം ഭാവൈരധിവാസിതം ലിംഗം ॥൪൦॥

പൂൎവ്വോൽപന്നം - പ്രകൃതിയിൽനിന്നുണ്ടായതും,
അസക്തം - അപ്രതിഹതമായതും,
നിയതം - ഓരോജീവന്നുംപ്രത്യേകമായിട്ടുള്ളതും,
മഹദാദിസൂക്ഷ്മപൎയ്യന്തം - മഹത്തത്വം തുടങ്ങി സൂക്ഷ്മഭൂതങ്ങൾ വരെയുള്ള വസ്തുക്കളടങ്ങിയതും,
നിരുപഭോഗം - സ്ഥൂലശരീരസഹായമില്ലാത്തപ്പോൾ ഉപഭോഗശക്തിയില്ലാത്തതും,
ഭാവൈരധിവാസിതം - കൎമ്മജന്യമായവാസനയോടുകൂടിയതും ആയ
ലിംഗം - സൂക്ഷ്മശരീരം
സംസരതി - പുതിയ സ്ഥൂലശരീരത്തെഎടുക്കുന്നു

താൽപൎയ്യം—മഹത്തത്വം, അഹംകാരം, മനസ്സ്, ദശേന്ദ്രിയങ്ങൾ, പഞ്ചതന്മാത്രങ്ങൾ ഇതുകളുടെ സമുദായത്തെ ലിംഗമെന്നും, സൂക്ഷ്മശരീരമെന്നും പറയുന്നു. അതു പ്രകൃതിയിൽ നിന്നുണ്ടാകുന്നതും ഏതുവസ്തുവിലും തടസ്ഥംകൂടാതെ പ്രവേശിക്കുന്നതുമാകുന്നു. ഓരോ ജീവാത്മാവിന്നും വെവ്വേറെ സൂക്ഷ്മശരീരമുണ്ട്. കൎമ്മജന്യങ്ങളായ വാസനകളെല്ലാം സൂക്ഷ്മശരീരത്തിലാണ് ലയിച്ചു കിടക്കുന്നതു. ഈ വിധമുള്ള സൂക്ഷ്മശരീരം അപ്പപ്പോൾ കൎമ്മാനുസാരേണ പുതുതായ സ്ഥൂലശരീരങ്ങളെ എടുത്തുകൊള്ളുന്നു. (1) മോക്ഷം ലഭിക്കുന്നതുവരെ സൂക്ഷ്മശരീരം അനുവൎത്തിച്ചുനില്ക്കും.

(1) പൂൎവ്വശരീരത്യാഗസമയത്തിലുള്ള ഭാവനയെ അനുസരിച്ചു രണ്ടാമതു ശരീരമുണ്ടാകുന്നു. "യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം । തം തമേവൈതി കൌന്തേയ സദാ തൽഭാവഭാവിതഃ" എന്ന ഗീതാവചനം മുൻപറഞ്ഞ അൎത്ഥത്തിൽ പ്രമാണമാകുന്നു.

ചിത്രം യഥാശ്രയമൃതേ സ്ഥാണ്വാദിഭ്യോ വിനാ യഥാ ഛായാ
തദ്വദ്വിനാ വിശേഷൈഃ തിഷ്ഠതി ന നിരാശ്രയം ലിംഗം ॥ ൪൧ ॥

യഥാ — യാതൊരുപ്രകാരത്തിൽ
ആശ്രയം ഋതേ — ആശ്രയംകൂടാതെ
ചിത്രം — ചിത്രമെഴുത്ത്
ന തിഷ്ഠതി — നില്ക്കുന്നില്ലയൊ,
യഥാ — യാതൊരുപ്രകാരത്തിൽ
സ്ഥാണ്വാദിഭ്യോ വിനാ = സ്ഥാണ്വാദികൾ കൂടാതെ
ഛായാ = നിഴൽ
ന തിഷ്ഠതി = നില്ക്കുന്നില്ലയൊ
തദ്വൽ = അപ്രകാരം
വിശേഷൈഃ വിനാ = സ്ഥൂലശരീരംകൂടാതെ
ലിംഗം = ലിംഗശരീരം
നിരാശ്രയം = നിരാധാരമായി
ന തിഷ്ഠതി = നില്ക്കുന്നില്ല.

താൽപര്യം—ചുമരില്ലാതെ ചിത്രമെഴുത്തുവാൻ പാടില്ലല്ലൊ. എ
ന്തെങ്കിലും ഒരു സാധനമില്ലെങ്കിൽ നിഴലും ഉണ്ടാകയില്ല.
അതുപ്രകാരം തന്നെ സ്ഥൂലശരീരംകൂടാതെ സൂക്ഷ്മശരീരവും
നില്ക്കയില്ല. ഇങ്ങിനെ പറഞ്ഞതുകൊണ്ടു മരണാനന്തര
ക്ഷണത്തിൽ ശരീരാന്തരപരിഗ്രഹമുണ്ടെന്നുള്ള സിദ്ധാന്ത
ത്തെ ദ്യോതിപ്പിച്ചിരിക്കുന്നു. ഈ അംശത്തിൽ വളരെ
വാദമുണ്ട്. ചിലർ പറയുന്നതു മരണത്തിന്നുശേഷം മറ്റൊ
രു ശരീരമെടുപ്പാൻ വളരെ കാലതാമസമുണ്ടെന്നാണ്.
വിസ്തരഭയത്താൽ അതിനെപ്പററിയുള്ള വാദപ്രതിവാദങ്ങ
ളെ ഇവിടെ ചേക്കുന്നില്ല.

പുരുഷാത്ഥഹേതുകമിദം നിമിത്തനൈമിത്തികപ്രസംഗേന ।
പ്രകൃതേവ്വിഭുത്വയോഗാന്നടവദ്വ്യവതിഷ്ഠതേ ലിംഗം ॥ ൪൨ ॥

പുരുഷാത്ഥഹേതുകം = പുരുഷാത്ഥഫലകമായ

ഇദം = ഈ ലിംഗശരീരം
പ്രകൃതേഃ = പ്രകൃതിയുടെ
വിഭുത്വയോഗാൽ = വിഭുത്വം ഹേതുവായിട്ട്
നിമിത്തനൈമിത്തിക
പ്രസംഗേന = കർമ്മങ്ങളുടേയും, സ്ഥൂലദേഹങ്ങളുടേ-
യും സംബന്ധത്താൽ
നടവൽ = വേഷക്കാരനെപ്പോലെ
വ്യവതിഷ്ഠതേ = സ്ഥിതിചെയ്യുന്നു.

താൽപര്യം—സൂക്ഷ്മശരീരത്തെ അവലംബിക്കുന്നതു പുരുഷന്റെ ഭോഗാപവർഗ്ഗങ്ങൾക്കായിട്ടാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പ്രകൃതി സർവ്വവ്യാപിയായതുകൊണ്ടു അവസ്ഥാനുരൂപമായ ശരീരത്തെ നിർമ്മിക്കുന്നു. ആ ശരീരങ്ങളെ വേഷക്കാരൻ വേഷത്തെ എന്നപോലെ മാറിമാറി സ്വീകരിച്ചുകൊണ്ടു സൂക്ഷ്മശരീരം മോക്ഷപര്യന്തം സ്ഥിതിചെയ്യുന്നു. സ്ഥൂലശരീരോൽപത്തിയിൽ കർമ്മം നിമിത്തവുമാകുന്നു. കർമ്മങ്ങളെല്ലാം വാസനാരൂപേണ സൂക്ഷ്മശരീരത്തിൽ ലയിച്ചു കിടക്കുന്നവയാണ്.

സാംസിദ്ധികാശ്ച ഭാവാഃ പ്രാകൃതികാ വൈകൃതികാശ്ച ധർമ്മാദ്യാഃ
ദൃഷ്ടാഃ കരണാശ്രയിണഃ കാര്യാശ്രയിണശ്ച കലലാദ്യാഃ ॥൪൩॥

സാംസിദ്ധികാഃ = സ്വഭാവസിദ്ധങ്ങളായ
ഭാവാഃ = വസ്തുക്കൾ
പ്രാകൃതികാഃ = പ്രാകൃതികങ്ങളെന്നു പറയപ്പെടുന്നു
(അന്യേ) = (മററുള്ളവ)
വൈകൃതികാശ്ച = വൈകൃതികങ്ങളാകുന്നു.
(അതുകളിൽ)
ധർമ്മാദ്യാഃ = ധർമ്മം മുതലായവ
കരണാശ്രയിണഃ = സൂക്ഷ്മശരീരത്തിലിരിക്കുന്നവയും
കലലാദ്യാഃ = കലലംതുടങ്ങിയുള്ള അവസ്ഥാഭേദങ്ങൾ

കാൎയ്യാശ്രയിണശ്ച = സ്ഥൂലദേഹാശ്രിതങ്ങളും, ആണെന്നു
ദൃഷ്ടാഃ = ഋഷികളാൽ കാണപ്പെട്ടിരിക്കുന്നു.

താൽപൎയ്യം—മോക്ഷപൎയ്യന്തം നിലനില്ക്കുന്നവയും സ്വഭാവസിദ്ധങ്ങളുമായ മഹത്തത്വാഹങ്കാരാദികളെ സാംഖ്യന്മാർ പ്രാകൃതികങ്ങളെന്നു പറയുന്നു. അതുകൾ പ്രകൃതിസിദ്ധങ്ങളാകകൊണ്ടു പ്രാകൃതികം എന്ന സംജ്ഞ അതുകൾക്കു പറവന്നു. വന്നും പോയും കൊണ്ടിരിക്കുന്ന ധൎമ്മാധൎമ്മാദികളും, കലലാദികളും ശൈശവാദികളുമായ അവസ്ഥാവിശേഷങ്ങളും വൈകൃതികങ്ങളാണ്. അതുകളിൽതന്നെ ധൎമ്മാധൎമ്മാദികൾ സൂക്ഷ്മശരീരത്തേയും, കലലാദികൾ സ്ഥൂലശരീരത്തേയും ആശ്രയിച്ചിരിക്കും. ശുക്ലശോണിതങ്ങളുടെ സംമേളനത്തിൽ ഒന്നാമതായി ഉണ്ടാകുന്ന അവസ്ഥയെ കലലമെന്നു പറയുന്നു.

ധൎമ്മേണ ഗമനമൂൎദ്ധ്വം ഗമനമധസ്താൽ ഭവത്യധൎമ്മേണ ।
ജ്ഞാനേന ചാപവൎഗ്ഗോ വിപൎയ്യയാദിഷ്യതേ ബന്ധഃ ॥൪൪॥

ധൎമ്മേണ = സുകൃതംകൊണ്ടു
ഊൎദ്ധ്വം ഗമനം = ഉൽകൃഷ്ടഗതി (ഭവിക്കുന്നു)
അധൎമ്മേണ = പാപംകൊണ്ടു
അധസ്താൽ ഗമനം = അധോഗതി
ഭവതി = ഭവിക്കുന്നു.
ജ്ഞാനേന = ജ്ഞാനംകൊണ്ടു
അപവൎഗ്ഗശ്ച = മോക്ഷവുമുണ്ടാകുന്നു.
വിപൎയ്യയാൽ = അജ്ഞാനംകൊണ്ടു
ബന്ധഃ = ബന്ധം
ഇഷ്യതേ = (ഉണ്ടാകുമെന്നു) വിചാരിക്കപ്പെടുന്നു

താൽപൎയ്യം—ബുദ്ധിതത്വത്തെ ആശ്രയിച്ചിരിക്കുന്ന ധൎമ്മാധൎമ്മങ്ങൾക്കു ഫലവൈലക്ഷണ്യമുണ്ട്. പരോപകാരാദികളായ പുണ്യകൎമ്മങ്ങൾ സത്വഗുണത്തെ വൎദ്ധിപ്പിക്കയും ഉൽകൃ

ധോഗതിയെ ഉണ്ടാക്കയും ചെയ്യുന്നു. ഹിംസാദികളായ അധമ്മങ്ങൾ അധോഗതിക്കു കാരണമാകുന്നു. എന്നു പറഞ്ഞതുകൊണ്ടു സാംഖ്യമതത്തിന് ഉച്ഛൃംഖലത്വമെന്ന ദോഷത്തിന്റെ സ്പശംപോലും ഇല്ലെന്നു സ്പഷ്ടമാകുന്നു. ജ്ഞാനം മോക്ഷഹേതുവാകുന്നു. സാംഖ്യമതപ്രകാരം മോക്ഷഹേതുവായ ജ്ഞാനം പ്രകൃതിപുരുഷന്മാരെ തിരിച്ചറിയുകയാകുന്നു. അങ്ങിനെയുള്ള ജ്ഞാനമില്ലാത്തതുകൊണ്ടു അനേകപ്രകാരത്തിലുള്ള ബന്ധം ഉണ്ടാകുന്നു. പ്രകൃതിയുടെ ധമ്മങ്ങളെ ആത്മാവിൽ ആരോപിക്കുമ്പോളാണ ബന്ധമുണ്ടാകുന്നത്. ആത്മാവിന്നു യാതൊരു ഗുണവും ഇല്ല.

വൈരാഗ്യാൽ പ്രകൃതിലയഃ സംസാരോഭവതി രാജസാദ്രാഗാൽ।
ഐശ്വര്യാദവിഘാതോ വിപര്യയാൽ തദ്വിപര്യാസഃ ॥൪൫॥

| | | |
|---|---|---|
| വൈരാഗ്യാൽ | = | വിഷയവൈരാഗ്യംകൊണ്ട് |
| പ്രകൃതിലയഃ | = | പ്രകൃതിവ്യാപാരമില്ലാതാകുന്നു. |
| രാജസാൽ രാഗാൽ | = | രജോഗുണവികാരമായ തൃഷ്ണകൊണ്ടു |
| സംസാരഃ ഭവതി | = | സംസാരമുണ്ടാകുന്നു. |
| ഐശ്വര്യാൽ | = | അണിമാദ്യൈശ്വര്യംകൊണ്ട് |
| അവിഘാതഃ | = | ഒരിടത്തും തടസ്ഥമില്ലാതാകുന്നു. |
| വിപര്യയാൽ | = | ഐശ്വര്യമില്ലാതാകുന്നതിനാൽ |
| തദ്വിപര്യാസഃ | = | തടസ്ഥം നേരിടുന്നു. |

താൽപര്യം — ജ്ഞാനംകൊണ്ടല്ലാതെ മോക്ഷം സിദ്ധിക്കയില്ലെന്നു പറഞ്ഞുവല്ലൊ. എന്നാൽ ബുദ്ധിവൃത്തി വിഷയങ്ങളിൽ കിടന്നു കളിച്ചുകൊണ്ടിരിക്കുമ്പോൾ ജ്ഞാനമുണ്ടാകയില്ല. അതുകൊണ്ടു പ്രകൃതിലയത്തെ സംപാദിക്കേണമെങ്കിൽ ദോഷദശനമൂലകമായ വൈരാഗ്യംതന്നെ ഉണ്ടാകണം. രാഗമാണു സംസാരബന്ധത്തിന്നു കാരണം. അണിമാദ്യൈശ്വര്യസിദ്ധിയുണ്ടായാൽ വിചാരിച്ചകാര്യം അപ്പോൾ സാധിപ്പിച്ചു ആശയെ ജയിക്കാം. അതിന്നായി

യോഗാഭ്യാസംകൊണ്ട് ഐശ്വര്യങ്ങളേയും സമ്പാദിക്കേണ്ടതാണ്.

ഏഷ പ്രത്യയസർഗ്ഗോ വിപര്യയാശക്തിതുഷ്ടിസിദ്ധ്യാഖ്യഃ ।
ഗുണവൈഷമ്യവിമർദ്ദാൽ തസ്യ ച ഭേദാസ്തു പഞ്ചാശൽ ॥൪൬॥

വിപര്യയാശക്തിതുഷ്ടി

സിദ്ധ്യാഖ്യഃ = വിപര്യയം, അശക്തി, തുഷ്ടി, സിദ്ധി എന്നുപേരുള്ള

ഏഷഃ = വസ്തുക്കളുടെ സമുദായം

പ്രത്യയസർഗ്ഗഃ = ബുദ്ധികാര്യമാകുന്നു.

ഗുണവൈഷമ്യവിമർദ്ദാൽ= (അതു) ഗുണങ്ങളുടെ ന്യൂനാധികഭാവത്തിലുള്ള അഭിഭവത്താലുണ്ടാകുന്നു.

തസ്യ ഭേദാസ്തു = ആ വസ്തുസമുദായത്തിൻെറ ഭേദങ്ങളാകട്ടെ

പഞ്ചാശൽ = അയമ്പതുപ്രകാരത്തിലാകുന്നു.

താല്പര്യം—വിപര്യയം, അശക്തി, തുഷ്ടി, സിദ്ധി എന്നു പറയപ്പെടുന്നവ അതിരിക്തങ്ങളായ തത്വങ്ങളല്ല. അവയെല്ലാം ബുദ്ധിതത്വത്തിൻെറ കാര്യങ്ങളാകയാൽ കാര്യകാരണങ്ങൾക്ക അഭേദവുമുള്ളതിനാൽ ബുദ്ധിതത്വത്തിൽ അന്തർഭവിക്കുന്നു. ബുദ്ധിതത്വം ഒന്നാണെങ്കിലും ഗുണങ്ങളുടെ വൈഷമ്യംകൊണ്ടു അനേകപ്രകാരത്തിലുള്ള വിപര്യാദികളെ ഉണ്ടാക്കുന്നു. വിപര്യയം അജ്ഞാനത്തിലും, അശക്തി അധർമ്മത്തിലും, തുഷ്ടി ധർമ്മത്തിലും, സിദ്ധി ജ്ഞാനത്തിലും അന്തർഭവിക്കുന്നതാണ്. വിപര്യയാദികളുടെ അവാന്തരഭേദങ്ങൾ അയമ്പതുവിധത്തിലാണ്. അവയെ മുകളിൽ വിവരിച്ചിട്ടുമുണ്ട്.

പഞ്ച വിപര്യയഭേദാ ഭവന്ത്യശക്തിസ്തു കരണവൈകല്യാൽ ।
അഷ്ടാവിംശതിഭേദാ തുഷ്ടിർന്നവധാഷ്ടധാ സിദ്ധിഃ ॥൪൭॥

വിപര്യയഭേദാഃ = വിപര്യയത്തിന്റെ അവാന്തരഭേദങ്ങൾ

പഞ്ച ഭവന്തി = അഞ്ചുകളായി ഭവിക്കുന്നു.

കരണവൈകല്യാൽ = കരണങ്ങളുടെ കേട്ടുകൊണ്ടുണ്ടാകുന്ന

അശക്തിസ്തു = അശക്തിയാകട്ടെ

അഷ്ടാവിംശതിഭേദാ = ഇരുപത്തെട്ടുവിധത്തിലാകുന്നു

തുഷ്ടിഃ = തുഷ്ടി

നവധാ = ഒമ്പതുവിധത്തിലാകുന്നു.

സിദ്ധിഃ അഷ്ടധാ = സിദ്ധി എട്ടുവിധത്തിലാകുന്നു.

താൽപര്യം—സംസാരകാരണമായ വിപര്യയം അഞ്ചുവിധത്തിലാകുന്നു. അവിദ്യാ, അസ്മിതാ, രാഗം ദ്വേഷം, ഭയം എന്നാണു അതുകളുടെ സംജ്ഞകൾ. അശക്തി എന്നതു അസാമർത്ഥ്യംതന്നെ. കരണങ്ങൾക്കു കേട്ടുപററുമ്പോൾ അശക്തിയുണ്ടാകുന്നു. അതു ഇരുപത്തെട്ടുവിധത്തിലായി ഭാഗിക്കപ്പെട്ടിരിക്കുന്നു. തുഷ്ടി എന്നതു സന്തോഷാവസ്ഥ തന്നെ. അതു ഒമ്പതു പ്രകാരത്തിലാകുന്നു. സിദ്ധിയെന്നതു ജ്ഞാനാദിജന്യമായ സുഖപ്രാപ്തിയാകുന്നു. അതിന്നു എട്ടു അവാന്തരഭേദങ്ങളുണ്ടു്. ഇങ്ങിനെ വിപര്യാശക്തിതുഷ്ടിസിദ്ധികൾ അയ്മ്പതുവിധത്തിലായി തീരുന്നു.

ഭേദസ്തമസോഷ്ടവിധോ മോഹസ്യ ച ദശവിധോ മഹാമോഹഃ ।
താമിസ്രോഷ്ടാദശധാ തഥാ ഭവത്യന്ധതാമിസ്രഃ ॥ ൪൮ ॥

തമസഃ = തമസ്സിന്റേയും

മോഹസ്യച = മോഹത്തിന്റേയും

ഭേദഃ = വ്യത്യാസം

അഷ്ടവിധഃ = എട്ടുവിധമാകുന്നു.

മഹാമോഹഃ = മഹാമോഹം

ദശവിധഃ = പത്തുപ്രകാരത്തിലാകുന്നു.

താമിസ്രഃ = താമിസ്രം

അഷ്ടാദശധാ = പതിനെട്ടുപ്രകാരത്തിലാകുന്നു.
അന്ധതാമിസ്രഃ = അന്ധതാമിസ്രവും
തഥാ ഭവതി = പതിനെട്ടുവിധമായി ഭവിക്കുന്നു.

താൽപര്യം—പൂർവ്വശ്ലോകത്തിൽ പറഞ്ഞ അവിദ്യ, അസ്മിതാ, രാഗം, ദ്വേഷം, ഭയം എന്നിവക്കു ക്രമമായി തമസ്സ്, മോഹം, മഹാമോഹം, താമിസ്രം, അന്ധതാമിസ്രം എന്ന പേരുകളുണ്ടു. പ്രകൃതി, മഹൽ, അഹംകാരം, പഞ്ചതന്മാത്രങ്ങൾ എന്നിവയെ ആത്മാവാണെന്നു വിചാരിക്കുന്നതിന്നു അവിദ്യ എന്നുപേർ. അതു എട്ടു വിഷയങ്ങളുള്ളതാകയാൽ എട്ടുവിധമായി ഭവിക്കുന്നു. അണിമാദികളായ എട്ടു ഐശ്വര്യങ്ങളെ പ്രാപിച്ചതുകൊണ്ടു സിദ്ധനായി എന്നു ഭാവിക്കുന്നതിന്നു അസ്മിതാ എന്നും മോഹം എന്നും പേർ. ഐശ്വര്യങ്ങൾ അഷ്ടവിധങ്ങളായതുകൊണ്ടു അസ്മിതയും എട്ടുവിധത്തിൽ ഭവിക്കുന്നു. ദിവ്യമെന്നും അദിവ്യമെന്നുള്ളഭേദംകൊണ്ടു പത്തുവിധത്തിലായിരിക്കുന്ന ശബ്ദാദിവിഷയങ്ങളിലുള്ള അഭിലാഷം മഹാമോഹമെന്നും രാഗമെന്നും പറയപ്പെടുന്നു. അതും വിഷയങ്ങളുടെ ഭേദംകൊണ്ടു പത്തുവിധത്തിലായിത്തീരുന്നു. ശബ്ദാദികളായ മുൻപറഞ്ഞ പത്തുവിഷയങ്ങളേയും അണിമാദ്യൈശ്വര്യങ്ങളേയും മററൊരുവൻ അനുഭവിക്കുന്നതിലുള്ള ശണ്ഠയെ ദ്വേഷമെന്നും, താമിസ്രമെന്നും പറയുന്നു. അതിന്റെ വിഷയം പതിനെട്ടെണ്ണമാകയാൽ ദ്വേഷവും പതിനെട്ടുവിധമാകുന്നു. ശബ്ദാദികളായ പത്തുവിഷയങ്ങളും അണിമാദ്യൈശ്വര്യങ്ങളും മററൊരുവനു സിദ്ധിച്ചുപോമെന്നു വിചാരിച്ചു ഭയപ്പെടുന്നതിനെ ഭയമെന്നും അന്ധതാമിസ്രമെന്നും പറയുന്നു. അതും വിഷയഭേദംകൊണ്ടു പതിനെട്ടുവിധമാകുന്നു. ഇങ്ങിനെ വിപര്യയം അറുപത്തിരണ്ടു വിധമാണ്.

ഏകാദശേന്ദ്രിയവധാഃ സഹ ബുദ്ധിവധൈരശക്തിരുദ്ദിഷ്ടാ ।
സപ്തദശധാ ച ബുദ്ധേർവിപര്യയാൽ തുഷ്ടിസിദ്ധീനാം ॥൪൯॥

ഏകാദശ ഇന്ദ്രിയവധാഃ = പതിനൊന്നു ഇന്ദ്രിയനാശങ്ങൾ
ബുദ്ധിവധൈഃ സഹ = ബുദ്ധിവധത്തോടുംകൂടി
അശക്തിഃ = അശക്തിയെന്നു
ഉദ്ദിഷ്ടാ = പറയപ്പെടുന്നു.
തുഷ്ടിസിദ്ധീനാം = തുഷ്ടികളുടേയും സിദ്ധികളുടേയും
വിപര്യയാൽ = അഭാവം ഹേതുവായിട്ടു
ബുദ്ധേഃ (വധഃ) = ബുദ്ധിവധം
സപ്തദശധാ = പതിനേഴുവിധത്തിലാകുന്നു.

താൽപര്യം—മനസ്സോടുകൂടി പതിനൊന്നു ഇന്ദ്രിയങ്ങളുടേയും, ബുദ്ധിതത്വത്തിന്റേയും വധത്തെ അശക്തിയെന്നു പറയുന്നു. അതായതു ഇന്ദ്രിയങ്ങൾക്കു അതുകളുടെ വ്യാപാരത്തിൽ കഴിവില്ലാതാകുന്നതിനെ വധമെന്നു പറയുന്നു. ശ്രോത്രവധംകൊണ്ടു ബാധിര്യവും, ത്വഗിന്ദ്രിയവധത്തിൽ സ്പർശത്തെ അറിയായ്കയും, നേത്രവധംകൊണ്ടു അന്ധതയും, രസനേന്ദ്രിയവധത്തിനാൽ രസഗ്രഹണശക്തിനാശവും, ഘ്രാണേന്ദ്രിയവധത്താൽ ഗന്ധഗ്രഹണശക്തിനാശവും ഉണ്ടാകുന്നു. മനസ്സിന്റെ വധം ഉന്മാദാവസ്ഥയാകുന്നു. ഇതുപോലെ കർമ്മേന്ദ്രിയവധങ്ങളേയും ഊഹിച്ചുകൊൾക. ഒമ്പതുവിധമായ തുഷ്ടിയും എട്ടുവിധമായ സിദ്ധിയും ഇല്ലാതാകുമ്പോൾ അതിനെ ബുദ്ധിവധമെന്നു പറയുന്നു. അതു പതിനേഴുവിധത്തിലാകുന്നു. ഇങ്ങിനെ അശക്തി ഇരുപത്തെട്ടുവിധത്തിലായി.

ആധ്യാത്മികാശ്ചതസ്രഃ പ്രകൃത്യുപാദാനകാലഭാഗ്യാഖ്യാഃ ।
ബാഹ്യാ വിഷയോപരമാൽ പഞ്ച, നവ തുഷ്ടയോഭിമതാഃ ॥൫൦॥

പ്രകൃത്യുപാദാനകാലഭാഗ്യാഖ്യാഃ = പ്രകൃതി, ഉപാദാനം, കാലം, ഭാഗ്യം എന്നുപേരുള്ള

| | | |
|---|---|---|
| ആധ്യാത്മികാഃ | = | ആത്മസംബന്ധികളായ |
| ചതസ്രഃ | = | നാലുതുഷ്ടികളും, |
| വിഷയോപരമാൽ | = | ശബ്ദാദികളിൽനിന്നു പിൻതിരിക്കുന്നതുകൊണ്ടുണ്ടാകുന്ന |
| ബാഹ്യാഃ പഞ്ച | = | ബാഹ്യങ്ങളായ അഞ്ചു തുഷ്ടികളും കൂടി |
| നവ തുഷ്ടയഃ | = | ഒമ്പതു തുഷ്ടികൾ |
| അഭിമതാഃ | = | ശാസ്ത്രസമ്മതങ്ങളാകുന്നു. |

താൽപര്യം—തുഷ്ടികൾ ഒമ്പതുവിധത്തിലാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിൽ നാലെണ്ണം ആത്മവിഷയകങ്ങളാകുന്നു. ആത്മസാക്ഷാൽകാരം താനെ ഉണ്ടായിക്കൊള്ളുമെന്നുള്ള തുഷ്ടിയെ പ്രകൃതിയെന്നു പറഞ്ഞുവരുന്നു. സംന്യാസാശ്രമാദിസ്വീകാരംകൊണ്ടുമാത്രം ആത്മസാക്ഷാൽകാരം ഉണ്ടാകുമെന്നുള്ള വിചാരത്തോടുകൂടി സംന്യാസാദികളെ അവലംബിച്ചിരിക്കുന്നവന്റെ തുഷ്ടിക്കു ഉപാദാനമെന്നു പേർ പറയപ്പെടുന്നു. ആത്മസാക്ഷാൽകാരത്തിന്നായി പ്രയത്നിച്ചിട്ടാവശ്യമില്ല; അതിന്റെ കാലം വന്നാൽ അതുണ്ടായിക്കൊള്ളുമെന്നു വിചാരിക്കുന്നവന്റെ തുഷ്ടി കാലമെന്നും പറയപ്പെടുന്നു. കാലവിശേഷത്തിൽതന്നെ ഭാഗ്യമില്ലെങ്കിൽ ആത്മജ്ഞാനമുണ്ടാകയില്ലെന്നു വിചാരിച്ചിരിക്കുന്നവന്റെ തുഷ്ടിയെ ഭാഗ്യമെന്നും പറയുന്നു. ഈ നാലു തുഷ്ടികൾ ആധ്യാത്മികതുഷ്ടികളാണ്. ഇനി വിഷയോപരമംകൊണ്ടുണ്ടാകുന്ന അഞ്ചു ബാഹ്യതുഷ്ടികളുണ്ട്. അവ വിഷയങ്ങളുടെ അർജ്ജനം, രക്ഷണം, ക്ഷയം, ഭോഗം, ഹിംസ ഇതുകളിലുള്ള ദോഷദർശനത്താൽ വിഷയത്തിൽനിന്നു പിന്തിരിക്കുന്നവരുടെ അഞ്ചുകാരണങ്ങളാലുണ്ടാകുന്ന അഞ്ചു തുഷ്ടികൾ തന്നെ. ഈ ഒമ്പതു തുഷ്ടികൾക്കു ക്രമേണ സാംഖ്യന്മാർ

അംഭസ്സ്, സലിലം, മേഘം, വൃഷ്ടി, പാരം, സുപാരം, പാരാപാരം, അനുത്തമാംഭസ്സ്, ഉത്തമാംഭസ്സ്, എന്നു ഒമ്പതു പേരുകളു കൊടുത്തിട്ടുണ്ട്.

ഊഹഃ ശബ്ദോഽധ്യയനം ദുഃഖവിഘാതാസ്ത്രയഃ സുഹൃൽപ്രാപ്തിഃ।
ദാനം ച സിദ്ധയോഽഷ്ടൗ സിദ്ധേഃ പൂർവ്വോങ്കുശസ്ത്രിവിധഃ॥൫൧

ഊഹഃ = വിചാരസാമർത്ഥ്യം,
ശബ്ദഃ = ശബ്ദവ്യുൽപത്തി,
അധ്യയനം = ഗുരുമുഖത്തിൽനിന്നു തത്ത്വത്തെ ഗ്രഹിക്കുക,
ത്രയഃ ദുഃഖവിഘാതാഃ = മൂന്നുദുഃഖങ്ങളുടെ ശമനോപായങ്ങൾ,
സുഹൃൽപ്രാപ്തിഃ = ജ്ഞാനികളോടുള്ള സംസർഗ്ഗം,
ദാനം ച = ബാഹ്യാഭ്യന്തരശൗചം എന്നിവ
അഷ്ടൗ സിദ്ധയഃ = അഷ്ടസിദ്ധികളാകുന്നു.
പൂർവ്വഃ ത്രിവിധഃ = പൂർവ്വോക്തമായ മൂന്നുകൂട്ടം
സിദ്ധേഃ = സിദ്ധിയുടെ
അങ്കുശഃ = പ്രതിബന്ധകമാകുന്നു.

താൽപര്യം— സമ്യഗ്ജ്ഞാനത്തിന്നായുതകുന്ന സിദ്ധികൾ എട്ടുവിധത്തിലാകുന്നു. ഏതു വസ്തു നിത്യം ഏതൊന്നനിത്യം എന്നുതുടങ്ങിയുള്ള വിചാരം ചെയ്വാനുള്ള ശക്തി ഒന്നാമത്തേതായ സിദ്ധിയാകുന്നു. ശാസ്ത്രങ്ങളിൽനിന്നു തത്ത്വത്തെ ഗ്രഹിപ്പാനൊഴിച്ചുകൂടാത്തതായ ശബ്ദവ്യുൽപത്തി രണ്ടാമത്തെ സിദ്ധിയാകുന്നു. ആചാര്യങ്കൽനിന്നു തത്ത്വത്തെ ഗ്രഹിക്കുക എന്നതു മൂന്നാമത്തെ സിദ്ധിയാകുന്നു. ആദ്ധ്യാത്മികമായും, ആധിഭൌതികമായും, ആധിദൈവികമായുമുള്ള ദുഃഖങ്ങളെ ജയിപ്പാനുപായം കണ്ടെത്തുക എന്നതും സിദ്ധിതന്നെ. ദുഃഖങ്ങളുടെ ത്രൈവിധ്യംകൊണ്ടു നിവൃത്ത്യുപായദർശനവും ത്രിവിധമാകുന്നു. ജ്ഞാനികളായ

സജ്ജനങ്ങളോടുള്ള സംസർഗ്ഗം, സംഭാഷണം മുതലായവയും, ശാരീരമായും മാനസമായുമുള്ള ശൌചവും സിദ്ധികൾ തന്നെ. ഈ കാരികയിലുള്ള ദാനപദം 'ദൈപ്' ധാതുവിൽ നിന്നുണ്ടായതാകകൊണ്ട് അതിന്റെ അർത്ഥം ശൌചം എന്നാകുന്നു. വിപര്യയം, അശക്തി, തുഷ്ടി എന്നവ സിദ്ധിയുടെ പ്രതിബന്ധകങ്ങളാകുന്നു. സിദ്ധി ജ്ഞാനത്തിന്നും മോക്ഷത്തിന്നും പ്രധാനകാരണമായതുകൊണ്ട് അതിന്നായി എല്ലാവരും ശ്രമിക്കേണ്ടതാകുന്നു.

ന വിനാ ഭാവൈർലിംഗം ന വിനാ ലിംഗേന ഭാവനിർവൃത്തിഃ ।
ലിംഗാഖ്യോ ഭാവാഖ്യസ്തസ്മാൽ ദ്വിവിധഃ പ്രവർത്തതേ സർഗ്ഗഃ॥൫൨

ഭാവൈഃ വിനാ = ഭാവങ്ങൾകൂടാതെ
ലിംഗം = സൂക്ഷ്മശരീരം
ന = ഭോഗസാധനമാകയില്ല.
ലിംഗേന വിനാ = ലിംഗശരീരംകൂടാതെ
ഭാവനിർവൃത്തിഃ ന = ഭാവങ്ങളുടെ ഫലവും ഉണ്ടാകയില്ല.
തസ്മാൽ = അതുകൊണ്ട്
ലിംഗാഖ്യഃ = ലിംഗസംജ്ഞമായും
ഭാവാഖ്യഃ - ഭാവസംജ്ഞമായുമുള്ള
ദ്വിവിധഃ സർഗ്ഗഃ - രണ്ടുവിധമായ വസ്തുജാതം
പ്രവർത്തതേ - ഉണ്ടാകുന്നു.

താൽപര്യം—ആകാശാദികളായ ഭൂതങ്ങളേയും, അതുകളുടെ പരിണാമങ്ങളേയും ഭാവങ്ങളെന്നു പറയുന്നു. ഭാവങ്ങളില്ലെങ്കിൽ സൂക്ഷ്മശരീരം നിഷ്പ്രയോജനമായിരിക്കുന്നതാകും. അതുപോലെ ലിംഗശരീരമില്ലെങ്കിൽ ഭാവങ്ങളെ അനുഭവിപ്പാൻ സാധനമില്ലാതെയാകും. അതുകൊണ്ട് പ്രകൃതിയുടെ പ്രവൃത്തി സഫലമാകേണമെങ്കിൽ ഭൂതങ്ങളാകുന്ന വിഷയങ്ങളും, ലിംഗശരീരമാകുന്ന ഭോഗകരണവും കൂടാതെ

കഴികയില്ല. അതിന്നായി പ്രകൃതി രണ്ടുജാതി പദാർത്ഥങ്ങളേയും നിർമ്മിക്കുന്നു.

അഷ്ടവികല്പോ ദൈവസ്തൈര്യഗ്യോനശ്ച പഞ്ചധാ ഭവതി ।
മാനുഷ്യശ്ചൈകവിധഃ സമാസതോ ഭൌതികഃ സർഗ്ഗഃ ॥൫൩॥

| | | |
|---|---|---|
| ദൈവഃ | = | ദേവസംബന്ധിയായ ഭൗതികസർഗ്ഗം |
| അഷ്ടവികല്പഃ | = | എട്ടുവിധമാകുന്നു. |
| തൈര്യഗ്യോനഃ | = | തിര്യഗ്യോനിസംബന്ധിയായ സർഗ്ഗം |
| പഞ്ചധാ ഭവതി | = | അഞ്ചുവിധമായി ഭവിക്കുന്നു. |
| മാനുഷ്യഃ | = | മനുഷ്യസർഗ്ഗം |
| ഏകവിധഃ | = | ഒരുപ്രകാരത്തിൽതന്നെ. |
| സമാസതഃ | = | ചുരുക്കിപ്പറയുന്നതായാൽ |
| ഭൗതികഃ സർഗ്ഗഃ | = | ദേഹസൃഷ്ടി |
| (ഏവം) | = | (ഇപ്രകാരമാകുന്നു) |

താൽപര്യം—ദേഹസൃഷ്ടിയെ സാമാന്യമായി ദൈവമെന്നും, തൈര്യഗ്യോനമെന്നും, മാനുഷ്യമെന്നും വിഭാഗിക്കാം. ദേവന്മാരുടെയും മറ്റും ദേഹസൃഷ്ടി ദൈവമാകുന്നു. അതുതന്നെ ബ്രാഹ്മം, പ്രാജാപത്യം, ഐന്ദ്രം, പൈത്ര്യം, ഗാന്ധർവ്വം, യാക്ഷം, രാക്ഷസം, പൈശാചം എന്നിങ്ങിനെ എട്ടുവിധമാകുന്നു. ജന്തുക്കളുടേയും വൃക്ഷാദികളുടേയും ദേഹസൃഷ്ടി തൈര്യഗ്യോനമാകുന്നു. ഇതു പശു, പക്ഷി, സർപ്പം, കീടം, സ്ഥാവരം എന്നിങ്ങിനെ അഞ്ചുവിധത്തിലാകുന്നു. ഇവിടെ പശുപദം നാല്ക്കാലികളെ മുഴുവനും ഗ്രഹിക്കുന്നതാകുന്നു. പക്ഷി എന്നതു ചിറകുള്ള ജന്തുക്കളെയെല്ലാം ബോധിപ്പിക്കുന്നു. ഇഴഞ്ഞു നടക്കുന്നവയെല്ലാം സർപ്പപദാർത്ഥവും, ക്ഷുദ്രജന്തുക്കളൊസകലം കീടപദാർത്ഥവും, വൃക്ഷം ലത മുതലായവ സ്ഥാവരപദാർത്ഥവുമാണെന്നറിയേണ്ടതാകുന്നു: മനുഷ്യസൃഷ്ടി ഒരുവിധത്തിൽമാത്രം. ഇതാണു ഭൂതസൃഷ്ടിയുടെ സംക്ഷിപ്തമായ വിവരണം.

ഊൎദ്ധ്വം സത്ത്വവിശാലസ്തമോവിശാലശ്ച മൂലതഃ സൎഗ്ഗഃ !
മദ്ധ്യേ രജോവിശാലോ ബ്രഹ്മാദിസ്തംബപൎയ്യന്തഃ ॥൫൪॥

| | | |
|---|---|---|
| ബ്രഹ്മാദിസ്തംബപൎയ്യന്തഃ | = | ബ്രഹ്മാവുമുതൽ ചെറചെടിവരെയുള്ള |
| സൎഗ്ഗഃ | = | പ്രപഞ്ചം |
| ഊൎദ്ധ്വം | = | ഊൎദ്ധ്വലോകത്തിൽ |
| സത്ത്വവിശാലഃ | = | സത്ത്വഗുണാധികവും |
| മൂലതഃ | = | അധോലോകത്തിൽ |
| തമോവിശാലഃ | = | തമോഗുണാധികവും |
| മദ്ധ്യേ | = | മനുഷ്യലോകത്തിൽ |
| രജോവിശാലശ്ച | = | രജോഗുണാധികവുമാകുന്നു. |

താൽപൎയ്യം—ബ്രഹ്മാവുമുതൽ ചെറചെടിവരെയുള്ള പ്രപഞ്ചമെല്ലാം ത്രിഗുണാത്മകംതന്നെയാണ്. എന്നാൽ ഊൎദ്ധ്വലോകത്തിലുള്ളവക്ക സത്ത്വഗുണം അധികമായും അധോലോകത്തിൽ തമോഗുണം അധികമായും മദ്ധ്യലോകത്തിൽ രജോഗുണമധികമായും ഇരിക്കുന്നു. സത്ത്വഗുണാധികന്മാർ ഉത്തമന്മാരും, രജോഗുണാധികന്മാർ മദ്ധ്യമന്മാരും, തമോഗുണാധികന്മാർ അധമന്മാരുമാണെന്നു സാരം. അതിന്നായി ലോകവിഭാഗം പറഞ്ഞിരിക്കുന്നുവെന്നെ ഗ്രഹിക്കേണ്ടതുള്ളു.

തത്ര ജരാമരണകൃതം ദുഃഖം പ്രാപ്നോതി ചേതനഃ പുരുഷഃ ।
ലിംഗസ്യാ വിനിവൃത്തേസ്തസ്മാദ്ദുഃഖം സ്വഭാവേന ॥൫൫॥

| | | |
|---|---|---|
| ചേതനഃ | = | ചൈതന്യസ്വരൂപനായ |
| പുരുഷഃ | = | ആത്മാവു |
| ലിംഗസ്യ | = | സൂക്ഷ്മശരീരത്തിൻെറ |
| ആ വിനിവൃത്തേഃ | = | ലയം വരെ |
| തത്ര | = | ലോകത്രയാത്മകമായ പ്രപഞ്ചത്തിൽ |
| ജരാമരണകൃതം | = | വാൎദ്ധക്യം, മരണം മുതലായവകൊ |

ണ്ടുണ്ടാകുന്ന

ദുഃഖം = ദുഃഖത്തെ

പ്രാപ്നോതി = പ്രാപിക്കുന്നു.

തസ്മാൽ = അതുകൊണ്ട്

ദുഃഖം = വ്യസനം

സ്വഭാവേന = സ്വഭാവസിദ്ധമാകുന്നു.

താൽപര്യം—പുരുഷൻ യഥാത്ഥത്തിൽ ചൈതന്യരൂപനാണെങ്കിലും പ്രകൃതിസംയോഗംകൊണ്ടു പുരുഷന്നു ദുഃഖമുണ്ടാകുന്നു. പ്രകൃതിയുടെ ധമ്മങ്ങളെ ആത്മാവിൽ ആരോപിക്കുന്നതാണ് അതിൻെറ കാരണം. ഏതു ലോകത്തിലായാലും ശരീരസംബന്ധമുള്ളപ്പോഠം ദുഃഖത്തിന്നു തീരെ നിവൃത്തിയുണ്ടാകയില്ല. എന്നാൽ ജ്ഞാനംകൊണ്ടു ചിത്തവൃത്തി നശിക്കുമ്പോഠം ദുഃഖാവസാനം ഉണ്ടാകുന്നു. ആ അവസ്ഥതന്നെ മോക്ഷമെന്നു പറയപ്പെടുന്നതും.

ഇത്യേഷ പ്രകൃതികൃതോ മഹദാദിവിശേഷഭൂതപര്യന്തഃ ।

പ്രതിപുരുഷവിമോക്ഷാത്ഥം സ്വാത്ഥ ഇവ പരാത്ഥ ആരംഭഃ ॥ ൫൬ ॥

ഇതി = ഇപ്രകാരം

മഹദാദിവിശേഷഭൂത-

പര്യന്തഃ = മഹത്തത്വംമുതൽ ഭൂതങ്ങഠംവരെയുള്ള സൃഷ്ടി

പ്രതിപുരുഷവിമോ

ക്ഷാത്ഥം = ഓരോ പുരുഷൻേറയും മോക്ഷത്തിന്നായി

സ്വാത്ഥ ഇവ - സ്വാത്ഥത്തിലെന്നപോലെ

പരാത്ഥേ - അന്യന്നുവേണ്ടി

പ്രകൃതികൃതഃ - പ്രകൃതിയാൽ ചെയ്യപ്പെട്ട

ആരംഭഃ - പ്രവൃത്തിയാകുന്നു.

താൽപര്യം—ഈ പ്രപഞ്ചമെല്ലാം പ്രകൃതിയുടെ വ്യാപാരംകൊ

ണ്ടുണ്ടായതാണ്. പ്രകൃതിക്ക പ്രവൎത്തിപ്പാൻ സ്വാതന്ത്ര്യമുണ്ട്. അതിന്നായി ഈശ്വരനേയൊ അദൃഷ്ടത്തെയൊ കല്പിച്ചിട്ടാവശ്യമില്ല. പ്രകൃതിപ്രവൃത്തിയുടെ ഫലം പുരുഷന്മാൎക്ക പ്രത്യേകം മോക്ഷത്തെ സാധിപ്പിക്കുകതന്നെ. സ്വഭാവസിദ്ധമായ ബന്ധത്തെ ഇല്ലാതാക്കുവാനായി കരണങ്ങളെ പ്രകൃതി കൊടുക്കുന്നു. സ്വാൎത്ഥത്തിന്നായി പ്രവൃത്തിക്കാറുള്ളതുപോലെ പരാൎത്ഥത്തിന്നായി പ്രവൎത്തിക്കുന്നതും ലോകസ്വഭാവമാകയാൽ പ്രകൃതിയുടെ പരാൎത്ഥപ്രവൃത്തിയും ഉപപന്നമാകുന്നു.

വത്സവിവൃദ്ധിനിമിത്തം ക്ഷീരസ്യ യഥാ പ്രവൃത്തിരജ്ഞസ്യ।
പുരുഷവിമോക്ഷനിമിത്തം തഥാ പ്രവൃത്തിഃ പ്രധാനസ്യ॥൫൭॥

| | | |
|---|---|---|
| വത്സവിവൃദ്ധിനിമിത്തം | - | വത്സത്തിന്റെ പുഷ്ടിക്കായി |
| അജ്ഞസ്യ | - | ജ്ഞാനശൂന്യമായ |
| ക്ഷീരസ്യ | - | പാലിന്റെ |
| പ്രവൃത്തിഃ | - | വ്യാപാരം |
| യഥാ | - | യാതൊരുപ്രകാരത്തിലൊ |
| തഥാ | - | അപ്രകാരം |
| പുരുഷവിമോക്ഷ നിമിത്തം | - | പുരുഷന്റെ മോക്ഷത്തിന്നായി |
| പ്രധാനസ്യ | - | പ്രകൃതിയുടെ |
| പ്രവൃത്തിഃ | - | വ്യാപാരമുണ്ടാകുന്നു. |

താൽപൎയ്യം—അചേതനയായിരിക്കുന്ന പ്രകൃതി എങ്ങിനെ പ്രവൎത്തിക്കുന്നുവെന്നുള്ള ജിജ്ഞാസയെ ശമിപ്പിപ്പാനായി ഈ കാരിക തുടങ്ങുന്നു. ലോകത്തിൽ യാതൊരു പ്രകാരം ക്ഷീരം അചേതനമാണെങ്കിലും പശുക്കുട്ടിയുടെ പോഷണത്തിന്നായി തന്നെ പുറപ്പെടുന്നുവൊ അതുപ്രകാരം പുരുഷന്നു മോക്ഷത്തെ ഉണ്ടാക്കുവാനായി പ്രകൃതി പ്രവൎത്തിക്കുന്നു. അതല്ലാതെ ഈശ്വരൻ പ്രവൎത്തിപ്പിക്കുന്നുവെന്ന മതം

ശരിയല്ല. പ്രവൃത്തിയെക്കുറിച്ചു ചൈതന്യം കാരണമല്ല. അചേതനമായ ഭൂഗോളം എല്ലായ്പോഴും ചലിക്കുന്നുവെന്നാണല്ലൊ പാശ്ചാത്യസിദ്ധാന്തവും. അതുപോലെതന്നെ വായുവും എല്ലായ്പോഴും ചലിക്കുന്നുണ്ട്. ആവിധം പ്രകൃതിക്കും പ്രവൃത്തി സ്വാഭാവികമാകുന്നു.

ഔത്സുക്യനിവൃത്ത്യർത്ഥം യഥാ ക്രിയാസു പ്രവർത്തതേ ലോകഃ ।
പുരുഷസ്യ വിമോക്ഷാർത്ഥം പ്രവർത്തതേ തദ്വദവ്യക്തം ॥൫൮॥

| | | |
|---|---|---|
| ലോകഃ | = | ലോകം |
| ഔത്സുക്യനിവൃത്ത്യർത്ഥം | = | മനസ്സിന്റെ അസ്വാസ്ഥ്യനിവൃത്തിക്കായി |
| ക്രിയാസു | = | കർമ്മങ്ങളിൽ |
| യഥാ പ്രവർത്തതേ | = | യാതൊരുപ്രകാരംപ്രവർത്തിക്കുന്നുവോ |
| തദ്വൽ | = | അതുപ്രകാരം |
| പുരുഷസ്യ | = | ആത്മാവിന്റെ |
| വിമോക്ഷാർത്ഥം | = | ബന്ധമോചനത്തിന്നായി |
| അവ്യക്തം | = | പ്രകൃതി |
| പ്രവർത്തതേ | = | പ്രവർത്തിക്കുന്നു. |

താല്പര്യം—പ്രവൃത്തിയെല്ലാം ഇച്ഛാജന്യമാകുന്നു. ഉൽകടമായ ഇച്ഛയുണ്ടാകുമ്പോൾ പ്രവർത്തിക്കാതിരുന്നാൽ മനസ്സിന്നു അസ്വാസ്ഥ്യമുണ്ടാകുന്നു. അങ്ങിനെയുള്ള ഔത്സുക്യത്തെ പരിഹരിപ്പാനായി ലോകം പ്രവർത്തിക്കുന്നു. അതുപോലെ പുരുഷന്നു മോക്ഷത്തെ ഉണ്ടാക്കുന്നതിലുള്ള ഔത്സുക്യം നിമിത്തം പ്രകൃതിയും പ്രവർത്തിക്കുന്നു. ഇച്ഛയെക്കുറിച്ചു ചൈതന്യം കാരണമാകുന്നില്ല. അതുകൊണ്ടു പ്രകൃതി പ്രവൃത്തിയിലും അനുപപത്തിയില്ല.

രംഗസ്യ ദർശയിത്വാ നിവർത്തതേ നർത്തകീ യഥാ നൃത്യാൽ ।
പുരുഷസ്യ തഥാത്മാനം പ്രകാശ്യ വിനിവർത്തതേ പ്രകൃതിഃ ॥൫൯॥

| | | |
|---|---|---|
| യഥാ | = | യാതൊരുപ്രകാരം |

നൎത്തകീ = നടസ്ത്രീ.
രംഗസ്യ = രംഗസ്ഥന്മാൎക്ക
ദൎശയിത്വാ = നൃത്യം കാണിച്ചുകൊടുത്തിട്ടു
നൃത്യാൽ = അഭിനയത്തിൽനിന്നു
നിവൎത്തതേ = വിരമിക്കുന്നുവോ
തഥാ = അപ്രകാരം
പ്രകൃതിഃ = പ്രകൃതി
പുരുഷസ്യ = പുരുഷന്നു
ആത്മാനം = തന്നെ
പ്രകാശ്യ = അറിയിച്ചുകൊടുത്തിട്ടു
വിനിവൎത്തതേ = വിരമിക്കുന്നു.

താല്പൎയ്യം—പ്രകൃതിക്കു പ്രവൃത്തിപോലെ നിവൃത്തിയും ഉണ്ടു. അല്ലെങ്കിൽ പുരുഷന്നു മോക്ഷമില്ലെന്നു വരുന്നക്കും. അതിന്നു ദൃഷ്ടാന്തം നടസ്ത്രീ തന്നെ. നടസ്ത്രീ രംഗത്തിലുള്ളവൎക്കു നൃത്യം കാണിച്ചുകൊടുത്തുകഴിഞ്ഞാൽ നൃത്യത്തെ മതിയാക്കുന്നതുപോലെ പ്രകൃതി പുരുഷന്നു തന്റെ സ്വരൂപത്തെ അറിയിച്ചുകൊടുത്തതിന്നുശേഷം നിവൎത്തിക്കുന്നു. പ്രകൃതിയും പുരുഷനും ഭിന്നമാണെന്നറിഞ്ഞാൽ അവനെസ്സംബന്ധിച്ചേടത്തോളം പ്രകൃതിപ്രവൃത്തി ഇല്ലാതാകുന്നു. വിവേകി പ്രകൃതിധൎമ്മത്തെ ആത്മാവിൽ ആരോപിക്കയില്ല.

നാനാവിധൈരുപായൈരുപകാരിണ്യനുപകാരിണഃ പുംസഃ ।
ഗുണവത്യഗുണസ്യ സതസ്തസ്യാൎത്ഥമപാൎത്ഥകം ചരതി ॥ ൬൦ ॥

ഉപകാരിണീ = ഉപകാരശീലയായ
ഗുണവതീ = ഗുണങ്ങളോടുകൂടിയ പ്രകൃതി,
നാനാവിധൈഃ = അനേകവിധങ്ങളായിരിക്കുന്ന
ഉപായൈഃ = ഉപകരണങ്ങളെക്കൊണ്ടു
അനുപകാരിണഃ = ഉപകാരം ചെയ്യാത്തവനാണെങ്കിലും
സതഃ = സത്സ്വഭാവനായ

| | | |
|---|---|---|
| തസ്യപുംസഃ | = | പുരുഷന്റെ |
| അത്ഥാ | = | കാൎയ്യത്തെ |
| അപാത്ഥകം | = | തനിക്കൊരു പ്രയോജനം കൂടാതെ |
| ചരതി | = | ചെയ്യുന്നു. |

താൽപൎയ്യം—അവനവന്നു യാതൊരു ഫലത്തേയും ആഗ്രഹിക്കാതെ ആരും പ്രവൃത്തിക്കാറില്ലാത്തതുകൊണ്ടു പ്രകൃതി സ്വാത്ഥംകൂടാതെ എങ്ങിനെ പ്രവൎത്തിക്കുന്നുവെന്നുള്ള ശങ്കയെ ഉപമാഭംഗികൊണ്ടു പരിഹരിക്കുന്നു. ഗുണവാന്മാരായിട്ടുള്ളവർ പ്രത്യുപകാരം ചെയ്യാത്തവനാണെങ്കിൽ സത്സ്വഭാവനായ ഒരുവന്നുവേണ്ടി പ്രവൎത്തിക്കുക അസാധാരണയല്ലല്ലൊ. പ്രകൃതി സത്വരജസ്തമോഗുണങ്ങളോടുകൂടിയതാകയാൽ ഗുണവതിയാണ്. പുരുഷൻ നിൎഗ്ഗുണനും നിഷ്ക്രിയനും സൽസ്വരൂപനുമാണല്ലൊ. അതുകൊണ്ടു പുരുഷന്നുവേണ്ടി അനേകവിധങ്ങളായ ഉപകരണങ്ങളെ (മഹത്തത്വാദികളെ) ഉണ്ടാക്കിക്കൊടുപ്പാനായി പ്രവൎത്തിക്കുന്നതു തീരെ അസാംഗതമല്ല. പ്രവൃത്തിക്കു പ്രയോജനം വേണമെന്ന സിദ്ധാന്തമുള്ളു. അതു ആത്മാവിന്റേയോ അന്യന്റേയോ എന്നുവിചാരിപ്പാനില്ലെന്നു സാരം.

പ്രകൃതേഃ സുകുമാരതരം ന കിഞ്ചിദസ്തീതി മേ മതിൎഭവതി ।
യാ ദൃഷ്ടാസ്മീതി പുനൎന്നദൎശനമുപൈതി പുരുഷസ്യ ॥൬൧॥

| | | |
|---|---|---|
| പ്രകൃതേഃ | - | പ്രകൃതിയേക്കാൾ |
| സുകുമാരതരം | - | അധികം ലജ്ജയുള്ളതായി |
| കിഞ്ചിന്നാസ്തീതി | - | ഒന്നുമില്ലെന്നു |
| മേ മതിഃ ഭവതി | - | ഞാൻ വിചാരിക്കുന്നു. |
| യാ | - | യാതൊന്നു |
| ദൃഷ്ടാസ്മീതി | - | കാണപ്പെട്ടുകഴിഞ്ഞുവെന്നുവെച്ച് |
| പുനഃ | - | പിന്നെ |
| പുരുഷസ്യ | - | പുരുഷന്റെ |

| | | |
|---|---|---|
| ദർശനം | - | ദൃഷ്ടിവിഷയത്തെ |
| നോപൈതി | - | പ്രാപിക്കുന്നില്ല. |

താൽപര്യം—നർത്തകി ചിലപ്പോൾ രണ്ടാമതും രംഗത്തെ പ്രവേശിക്കുന്ന മാതിരിയിൽ പ്രകൃതിയും രണ്ടാമതു പ്രവർത്തിക്കുന്നതായാൽ പുരുഷനു അനിർമ്മോക്ഷപ്രസംഗം വരുന്നല്ലോ എന്നുള്ള ശങ്കയെ പരിഹരിക്കുന്നു. പ്രകൃതി ലജ്ജയേറിയ കുലസ്ത്രീയെപ്പോലെയുമാണ്. പുരുഷൻ തന്നെക്കണ്ടുകഴിഞ്ഞുവെന്നുവന്നാൽ പിന്നെ അവൻെറ ദൃഷ്ടിപഥത്തിലെത്തുകയില്ല. പ്രകൃതിപുരുഷവിവേകം ബന്ധത്തിൻെറ പ്രതിബന്ധകമാകയാൽ രണ്ടാമതു ബന്ധമുണ്ടാകയില്ലെന്നാണു സിദ്ധാന്തം. അതിനെ ദൃഷ്ടാന്തഭംഗിയോടുകൂടി പറഞ്ഞുവെന്നേ ഉള്ളു.

തസ്മാന്ന ബദ്ധ്യതേ നാപി മുച്യതേ നാപി സംസരതി കശ്ചിൽ ।
സംസരതി ബദ്ധ്യതേ മുച്യതേ ച നാനാശ്രയാ പ്രകൃതിഃ ॥൬൨॥

| | | |
|---|---|---|
| തസ്മാൽ | - | അതുകൊണ്ടു |
| കശ്ചിൽ | - | പുരുഷൻ |
| ന ബദ്ധ്യതേ | - | ബന്ധിക്കപ്പെടുന്നില്ല. |
| നാപിമുച്യതേ | - | മോചിക്കപ്പെടുന്നതുമില്ല. |
| നാപിസംസരതി | - | ശരീരപരിഗ്രഹം ചെയ്യുന്നതുമില്ല. |
| നാനാശ്രയാ | - | നാനാപുരുഷസംബദ്ധയായ |
| പ്രകൃതിഃ | - | പ്രകൃതി |
| സംസരതി | - | ശരീരപരിഗ്രഹം ചെയ്യുന്നു. |
| ബദ്ധ്യതേ മുച്യതേ ച | - | ബന്ധമോക്ഷങ്ങളേയും പ്രാപിക്കുന്നു. |

താൽപര്യം—പുരുഷൻ വാസ്തവത്തിൽ അസംഗനാണെങ്കിൽ ബന്ധമെങ്ങിനെ ഉണ്ടാകുന്നു. ബദ്ധസ്വഭാവനാണെങ്കിൽ മോക്ഷമുണ്ടാവാനും തരമില്ല. സ്വഭാവത്തെ അന്യഥാകരിപ്പാൻ സാധിക്കയില്ലല്ലോ എന്നുള്ള ശങ്കയിൽ സമാധാനം പറയുന്നു. പുരുഷൻ അസംഗൻ തന്നെയാണ്.

പുരുഷന്നു ബന്ധവും മോക്ഷവും ഇല്ല. ബന്ധവും മോക്ഷവും പ്രകൃതിധൎമ്മം തന്നെ. പ്രകൃതിസംബന്ധംകൊണ്ടു ബന്ധമോക്ഷങ്ങൾ സ്ഫടികലൌഹിത്യംപോലെ പുരുഷനിൽ തോന്നുന്നു. പ്രകൃതിയുടെ പ്രവൃത്തി സ്വഭാവസിദ്ധമായതുകൊണ്ടു അതിന്നു കാരണാപേക്ഷതന്നെ ഇല്ല. ഇതാണു സാംഖ്യസിദ്ധാന്തരഹസ്യം.

രൂപൈഃ സപ്തഭിരേവതു ബധ്നാത്യാത്മാനമാത്മനാ പ്രകൃതിഃ ।
സൈവ ച പുരുഷാൎത്ഥം പ്രതി വിമോചയത്യേകരൂപേണ॥ ൬൩॥

| | | |
|---|---|---|
| പ്രകൃതിഃ | = | പ്രകൃതി |
| ആത്മനാ | = | തന്നാൽ |
| ആത്മാനം | = | പുരുഷനെ |
| സപ്തഭിഃ രൂപൈരേവ | = | ഏഴുധൎമ്മങ്ങളെക്കൊണ്ടു |
| ബധ്നാതി | = | ബന്ധിക്കുന്നു. |
| സൈവ ച | = | അതുതന്നെ |
| പുരുഷാൎത്ഥം പ്രതി | = | അപവൎഗ്ഗത്തിന്നായി |
| ഏകരൂപേണ | = | ഒരു ധൎമ്മംകൊണ്ടു |
| വിമോചയതി | = | മോചിപ്പിക്കുന്നു. |

താൽപൎയ്യം—ആഗന്തുകമായ ബന്ധത്തിന്റേയും മോക്ഷത്തിന്റേയും സാധനങ്ങളെപ്പറയുന്നു. പ്രകൃതിതന്നെ ഏഴു ധൎമ്മങ്ങളെക്കൊണ്ടു പുരുഷനെ ബന്ധിക്കുന്നു. പുണ്യം, വൈരാഗ്യം, ഐശ്വൎയ്യം, പാപം, അജ്ഞാനം, അവൈരാഗ്യം അനൈശ്വൎയ്യം ഇതുകൾ ബന്ധഹേതുക്കളാകുന്നു. പ്രകൃതിതന്നെ സാമഗ്രിദ്വാരാ ജ്ഞാനത്തെ ഉണ്ടാക്കിക്കൊടുത്തു മോചിപ്പിക്കയും ചെയ്യുന്നു. ഏകരൂപേണ എന്നു പറഞ്ഞതുകൊണ്ടു ജ്ഞാനംമാത്രമാണു മോക്ഷസാധനമെന്ന ശ്രുതിസിദ്ധാന്തം സാംഖ്യന്മാൎക്കും സമ്മതമാണെന്നു വരുന്നു.

ഏവം തത്ത്വാഭ്യാസാന്നാസ്മി ന മേ നാഹമിത്യപരിശേഷം ।
അവിപൎയ്യയാദ്വിശുദ്ധം കേവലമുൽപദ്യതേ ജ്ഞാനം ॥ ൬൪॥

ഏവം = ഇപ്രകാരം
തത്ത്വാഭ്യാസാൽ = തത്ത്വപരിശീലനംകൊണ്ടു
നാസ്മി = ഞാൻ കർത്താവല്ലെന്നും,
ന മേ = എനിക്കു ദുഃഖമില്ലെന്നും,
നാഹം ഇതി = ഞാൻ അഹംകാരമല്ലെന്നും
അപരിശേഷം = അന്ത്യമായും
അവിപര്യയാൽ = ഭ്രമകാരണമില്ലാത്തതിനാൽ
വിശുദ്ധം = പരിശുദ്ധമായും
കേവലം = ഏകമായും ഇരിക്കുന്ന
ജ്ഞാനം ഉൽപദ്യതേ = ജ്ഞാനം ഉണ്ടാകുന്നു.

താൽപര്യം—ജ്ഞാനം സിദ്ധിക്കേണമെങ്കിൽ തത്ത്വാഭ്യാസംതന്നെ വേണ്ടതാണ്. തത്ത്വാഭ്യാസം തന്നെയാണു നിദിദ്ധ്യാസനമെന്നു പറയപ്പെടുന്നത്. പിന്നേയും പിന്നേയും ആത്മതത്ത്വത്തെ അനുസന്ധാനംചെയ്യുമ്പോൾ ഞാൻ കർത്താവല്ലെന്നും, എനിക്കു ദുഃഖമില്ലെന്നും പരിശുദ്ധമായുള്ള ജ്ഞാനം ഉണ്ടാകുന്നു. അതല്ലാതെ ശ്രുതിവാക്യങ്ങളെക്കൊണ്ടോ അനുമാനംകൊണ്ടോ മാത്രം ആത്മതത്ത്വത്തിന്റെ അവബോധം ഉണ്ടാകയില്ല.

തേന നിവൃത്തപ്രസവാമർത്ഥവശാൽ സപ്തരൂപവിനിവൃത്താം ।
പ്രകൃതിം പശ്യതി പുരുഷഃ പ്രേക്ഷകവദവസ്ഥിതഃ സ്വസ്ഥഃ ൬൫

തേന = ആ ജ്ഞാനംകൊണ്ടു
പുരുഷഃ = പുരുഷൻ
സ്വസ്ഥഃ = ഉദാസീനനായി
പ്രേക്ഷകവദവസ്ഥിതഃ = കാഴ്ചക്കാരനെപ്പോലെ ഇരുന്നുംകൊണ്ടു
നിവൃത്തപ്രസവാം = കാര്യങ്ങളിൽനിന്നു നിവർത്തിച്ചതും
അർത്ഥവശാൽ = സംഗതിവശാൽ
സപ്തരൂപവിനിവൃത്താം = ബന്ധഹേതുക്കളായ സപ്തധർമ്മങ്ങളി

ല്ലാത്തതുമായ

| | | |
|---|---|---|
| പ്രകൃതിം | = | പ്രകൃതിയെ |
| പശ്യതി | = | കാണുന്നു. |

താൽപര്യം—പുരുഷൻ ജ്ഞാനവാനാകുമ്പോൾ ഉദാസീനാവസ്ഥയെ പ്രാപിക്കുന്നു. അനന്തരം ഉദാസീനനായ ഒരുവൻ കാഴ്ചകാണുന്നതുപോലെ പ്രകൃതിയെ കാണുന്നു. അവനെസ്സംബന്ധിച്ചേടത്തോളം പ്രകൃതി അതിന്റെ കാര്യങ്ങളെ ചെയ്യാതെയാകുന്നു. ബന്ധഹേതുക്കളായ ഏഴുധർമ്മങ്ങളും ജ്ഞാനശക്തിയാൽ നിവൃത്തിച്ചുപോകുന്നു. അപ്പോൾ പുരുഷൻ സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. ആ സ്ഥിതിതന്നെയാണു കൈവല്യം.

ദൃഷ്ടാ മയേത്യുപേക്ഷക ഏകോ ദൃഷ്ടാഹമിത്യുപരമത്യന്യാ !
സതി സംയോഗേപി തയോഃ പ്രയോജനം നാസ്തി സർഗ്ഗസ്യ॥൬൬॥

| | | |
|---|---|---|
| ഏകഃ | = | പുരുഷൻ |
| ദൃഷ്ടാ മയേതി | = | പ്രകൃതി:എന്നാൽകാണപ്പെട്ടുവെന്നു |
| ഉപേക്ഷകഃ | - | അതിനെ ഉപേക്ഷിക്കുന്നു. |
| അന്യാ | - | പ്രകൃതി |
| അഹം ദൃഷ്ടാ ഇതി | - | ഞാൻ കാണപ്പെട്ടുവെന്നുവെച്ച് |
| ഉപരമതി | - | വിരമിക്കുന്നു. |
| തയോഃ | - | പ്രകൃതിപുരുഷന്മാരുടെ |
| സംയോഗേ | - | സംബന്ധം |
| സത്യപി | - | ഉണ്ടായിരുന്നാലും |
| സർഗ്ഗസ്യ | - | സൃഷ്ടിയുടെ |
| പ്രയോജനം | - | സഹകാരികാരണം |
| നാസ്തി | - | ഇല്ലാതാകുന്നു. |

താൽപര്യം—പ്രകൃതിപുരുഷസംയോഗം നിത്യമാണെങ്കിലും ജ്ഞാനിക്കു പ്രകൃതികാര്യങ്ങൾ ഇല്ലാതാകുന്നു. പ്രകൃതികാര്യങ്ങളുടെ ബന്ധത്തിൽ ഭേദാഗ്രഹംകൂടി കാരണമാകുന്നു. ജ്ഞാ

നി ഭേദത്തെ ഗ്രഹിച്ച പ്രകൃതിയെ ഉപേക്ഷിക്കുന്നു. അപ്പോൾ പ്രകൃതിയും നിവർത്തിച്ചുകളയുന്നു. അതുകൊണ്ടു ജ്ഞാനോൽപത്തിക്കുശേഷം രണ്ടാമതും ബന്ധമുണ്ടാകയില്ല.

സമ്യഗ്ജ്ഞാനാധിഗമാദ്ധർമ്മാദീനാമകാരണപ്രാപ്തൌ ।
തിഷ്ഠതി സംസ്കാരവശാച്ചക്രഭ്രമിവദ്ധൃതശരീരഃ ॥൬൭॥

| | | |
|---|---|---|
| സമ്യഗ്ജ്ഞാനാധിഗമാൽ | – | തത്വജ്ഞാനം ഹേതുവായിട്ട് |
| ധർമ്മാദീനാം | – | പ്രാരബ്ധേതരകർമ്മങ്ങൾക്കു |
| അകാരണപ്രാപ്തൌ | – | ഫലോൽപാദനസാമർത്ഥ്യം ഇല്ലാതാകുമ്പോൾ |
| സംസ്കാരവശാൽ | – | വാസനാബലംകൊണ്ടു |
| ചക്രഭ്രമിവൽ | – | ചക്രഭ്രമണംപോലെ |
| ധൃതശരീരഃ | – | ശരീരത്തോടുകൂടിയവനായി |
| തിഷ്ഠതി | – | സ്ഥിതിചെയ്യുന്നു. |

താൽപര്യം—പ്രകൃതിപുരുഷവിവേകരൂപമായ തത്വജ്ഞാനമുണ്ടാകുമ്പോൾ സംചിതങ്ങളും ആഗാമികളുമായ കർമ്മങ്ങൾ നശിച്ചുപോകുന്നു. പ്രാരബ്ധകർമ്മം അനുഭവംകൊണ്ടുമാത്രമെ നശിക്കയുള്ളൂ. "ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേജ്ജുന" എന്ന ഗീതാവാക്യത്തിലും സർവ്വകർമ്മാണി എന്നതുകൊണ്ടു പ്രാരബ്ധേതരകർമ്മങ്ങളെ ഗ്രഹിക്കേണ്ടതാണ്. സാംചിതകർമ്മം നശിച്ചുപോയാൽ വീണ്ടും ശരീരം ഉണ്ടാകുന്നതല്ല. പ്രാരബ്ധം നശിക്കുന്നതുവരെ പൂർവ്വശരീരം വ്യാപരിച്ചുകൊണ്ടിരിക്കും. കുലാലന്റെ വ്യാപാരമില്ലാതായതിന്നുശേഷവും കുറെനേരം ചക്രം തിരിഞ്ഞുകൊണ്ടിരിക്കുന്നതുപോലെ ജ്ഞാനംകൊണ്ടു ദേഹാഭിമാനം നിവർത്തിച്ചാലും കർമ്മങ്ങൾ മുഴുവൻ ഇല്ലാതാകയില്ല.

പ്രാപ്തേ ശരീരഭേദേ ചരിതാർത്ഥത്വാൽ പ്രധാനവിനിവൃത്തൌ ।
ഐകാന്തികമാത്യന്തികമുഭയം കൈവല്യമാപ്നോതി ॥൬൮॥

| | | |
|---|---|---|
| ശരീരഭേദേ | = | ശരീരനാശം |
| പ്രാപ്തേ | = | കിട്ടുമ്പോൾ, |
| ചരിതാൎത്ഥത്വാൽ | = | കൃതകൃത്യതഹേതുവായിട്ട് |
| പ്രധാനവിനിവൃത്തൌ | = | പ്രകൃതിയുടെ നിവൃത്തിയും ഉണ്ടാകുമ്പോൾ |
| ഐകാന്തികം | = | അവശ്യംഭാവിയും |
| ആത്യന്തികം | = | പുനരാവൃത്തിശൂന്യവും |
| ഉഭയം | = | രണ്ടുപ്രകാരത്തിലുമായ |
| കൈവല്യം | = | മോക്ഷത്തെ |
| ആപ്നോതി | = | പ്രാപിക്കുന്നു. |

താൽപൎയ്യം—പ്രാരബ്ധകൎമ്മനാശംവരെ ജ്ഞാനം സിദ്ധിച്ചവന്നും ശരീരം നശിക്കയില്ല. പ്രാരബ്ധകൎമ്മങ്ങളെ അനുഭവിച്ചുതീൎന്നാൽ ഉടനെ ശരീരം നശിക്കും. ജ്ഞാനവാനെ പ്രകൃതി രണ്ടാമതു ബന്ധിക്കുന്നില്ല. അങ്ങിനെയാകുമ്പോൾ പരമപുരുഷാൎത്ഥമെന്നു പറയപ്പെടുന്ന മോക്ഷം തീൎച്ചയായും ഉണ്ടാകുന്നതാണ്. അതു പുനരാവൃത്തിയില്ലാത്തതുമാകുന്നു. അതുകൊണ്ടു ദുഃഖത്രയനാശരൂപമായ മോക്ഷത്തിന്റെ സാധനം ജ്ഞാനംമാത്രമാണെന്നു വന്നുകൂടി.

പുരുഷാൎത്ഥം ജ്ഞാനമിദം ഗുഹ്യം പരമൎഷിണാ സമാഖ്യാതം ।
സ്ഥിത്യുൽപത്തിപ്രലയാശ്ചിന്ത്യന്തേ യത്ര ഭൂതാനാം ॥൬൯॥

| | | |
|---|---|---|
| പുരുഷാൎത്ഥം | = | മോക്ഷഹേതുവായും |
| ഗുഹ്യം | = | രഹസ്യമായുമുള്ള |
| ഇദംജ്ഞാനം | = | ഈ തത്വജ്ഞാനശാസ്ത്രം |
| പരമൎഷിണാ | = | കപിലമഹൎഷിയാൽ |
| സമാഖ്യാതം | = | പറയപ്പെട്ടതാകുന്നു. |
| യത്ര | = | യാതൊന്നിങ്കൽ |
| ഭൂതാനാം | = | പ്രാണിജാലങ്ങളുടെ |
| സ്ഥിത്യുല്പത്തിപ്രലയാഃ | = | ജനനം, ജീവനം, നാശം എന്നവ |

| | | |
|---|---|---|
| ചിന്ത്യന്തേ | = | ആലോചിക്കപ്പെടുന്നു. |

താൽപൎയ്യം—സംസാരദുഃഖത്തെ അനുഭവിക്കുന്ന ജീവാത്മാക്കളുടെ വിമോക്ഷത്തിന്നായി രഹസ്യമായ ഈ ദൎശനത്തെ കപിലസ്വരൂപിയായ ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. ജീവജാലങ്ങളുടെ ജനനം, ജീവനം, നാശം എന്നിവയെപ്പററി നിരൂപണംചെയ്യുന്ന ഈ ശാസ്ത്രവും ദൎശനം എന്ന പേരിനെ അൎഹിക്കുന്നു.

ഏതൽ പവിത്രമഗ്ര്യം മുനിരാസുരയേƒനുകമ്പയാ പ്രദദൌ ।
ആസുരിരപി പഞ്ചശിഖായ തേന ച ബഹുധാ കൃതം തന്ത്രം ॥൭൦॥

| | | |
|---|---|---|
| മുനിഃ | = | കപിലമഹൎഷി |
| പവിത്രം | = | പരിശുദ്ധമായും |
| അഗ്ര്യം | = | ശ്രേഷ്ഠമായും ഇരിക്കുന്ന |
| ഏതൽ | = | ഈ ശാസ്ത്രത്തെ |
| അനുകമ്പയാ | = | ദയ ഹേതുവായിട്ട് |
| ആസുരയേ | = | ആസുരിക്ക് |
| പ്രദദൌ | = | ഉപദേശിച്ചു |
| ആസുരിരപി | = | ആസുരിയും |
| പഞ്ചശിഖായ | = | പഞ്ചശിഖന്നായി |
| (പ്രദദൌ) | = | (ഉപദേശിച്ചു) |
| തേന ച | = | അദ്ദേഹത്താൽ |
| തന്ത്രം | = | ശാസ്ത്രഗ്രന്ഥജാലം |
| ബഹുധാ | = | അനേകവിധത്തിൽ |
| കൃതം | = | നിൎമ്മിക്കപ്പെട്ടു. |

താൽപൎയ്യം—കപിലമഹൎഷി ഈ ദൎശനത്തെ ഒന്നാമതായി ആസുരി എന്ന ശിഷ്യനുപദേശിച്ചു. ആസുരി പഞ്ചശിഖനും പഠിപ്പിച്ചു. അദ്ദേഹം ഈ ശാസ്ത്രത്തെ പ്രതിപാദിക്കുന്ന അനേകവിധഗ്രന്ഥങ്ങളെ നിൎമ്മിച്ചു. ഇങ്ങിനെയാണ് ഈ ശാസ്ത്രം ലോകോപകാരകമായിത്തീൎന്നത്.

## ഉപസംഹാരം

ശിഷ്യപരംപരയാഗതമീശ്വരകൃഷ്ണേന ചൈതദാര്യാഭിഃ ।
സംക്ഷിപ്തമാര്യമതിനാ സമ്യഗ്വിജ്ഞായ സിദ്ധാന്തം ॥
സപ്തത്യാം കില യേഽർത്ഥാസ്തേഽർത്ഥാഃ കൃത്സ്നസ്യ ഷഷ്ടിതന്ത്രസ്യ ।
ആഖ്യായികാവിരഹിതാഃ പരവാദവിവർജ്ജിതാശ്ചാപി ॥

സാരം — ശിഷ്യപരംപരവഴിയായി വന്നിട്ടുള്ള ഈ ശാസ്ത്രത്തിന്റെ സിദ്ധാന്തത്തെ നല്ലവണ്ണം അറിഞ്ഞ് ഈശ്വരകൃഷ്ണസൂരി അതിനെ എഴുപതു ആര്യാശ്ലോകങ്ങളെക്കൊണ്ടു സംഗ്രഹിച്ചു പ്രതിപാദിച്ചു. ഷഷ്ടിതന്ത്രം എന്നുകൂടി പറയപ്പെടുന്ന കപിലസൂത്രങ്ങളിൽ പ്രതിപാദിക്കപ്പെട്ട വിഷയങ്ങളെല്ലാം ഈ ഗ്രന്ഥത്തിൽ ഒതുങ്ങിയിരിക്കുന്നു. എന്നാൽ ശാസ്ത്രാർത്ഥത്തെ ഉപപാദിക്കുന്ന കഥകളും, പരമതഖണ്ഡനങ്ങളും ഇതിൽ പ്രതിപാദിച്ചിട്ടില്ല.

ശുഭം ഭൂയാൽ

